# കലാകൗമുദി

356

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജൂൺ 27, 1982

വില: 1 രൂപ 30 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു

## എഡിററോറിയൽ



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



പാലസ്തീൻ ഗറില്ലകളെ ഉന്മൂലനം ചെയ്യാൻ ലെബനനെൻറ നേർക്കു നടത്തിയ ഇസ്രേലിൻെറ മിന്നലാക്രമണം നാടും വീടും ഇല്ലാത്ത ഒരു ജനതയെ വീണ്ടും തെരുവാധാരമാക്കിയിരിക്കുന്നു. ക്രൂരമായ ആ ആക്രമണത്തെപ്പററി.



ഫ്രഞ്ച് ടെന്നീസ് ടൈററിൽ നേടിയ വിലാൻഡർ ലോകടെന്നീസിൽ കിരീടം ചൂടുമോ?

## സ്പെഷ്യൽ ഫീച്ചർ



കോട്ടയത്തുനിന്നും ഇറങ്ങുന്ന 'മ' പ്രസിദ്ധീകരണങ്ങളുടെ സാമ്പത്തികവിജയത്തിൻെറ ശില്പികളിൽ പ്രധാനി കോട്ടയം പുഷ്പനാഥാണ്. അദ്ദേഹത്തിൻെറ സാഹിത്യജീവിതത്തിൻെറ പശ്ചാത്തലത്തിൽ കോട്ടയം പ്രസിദ്ധീകരണങ്ങളുടെ പൊതുസ്വഭാവം വിശകലനം ചെയ്യുകയാണ് കൗമുദി ന്യൂസ് സർവീസ് ലേഖകൻ.

## കവിത



## ലേഖനം



## കഥ



## നർമ്മകഥ



## നീണ്ടകഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

ഫോട്ടോ: കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## വേദനായകത്തിന്റെ ചിത്രം

കലാകൗമുദി 354-ാം ലക്കത്തിൽ പ്രസിദ്ധീകരിച്ച 'മണവറയിൽകയറിച്ചെന്ന മരണം' എന്ന റിപ്പോർട്ട് മികച്ചഒന്നായിരുന്നു. പക്ഷേ, സുരേന്ദ്രന്റേയും ശോഭിനിയുടേയും, വേദനായകത്തിന്റെ വീടും മറ്റും ഫോട്ടോസഹിതം ആ റിപ്പോർട്ടിൽ ഉണ്ട്. വേദനായകത്തിന്റെ ഫോട്ടോകൂടി പ്രസിദ്ധീകരിക്കാത്തതു തെറ്റായിപ്പോയി. 355-ാം ലക്കത്തിലെ 'ഞാൻ ഉറങ്ങിക്കിടക്കുന്ന പടം എടുത്തോ മാഷേ' എന്ന കൗമുദി ന്യൂസ്സർവീസിന്റെ റിപ്പോർട്ട് വളരെ ലളിതമായ ഭാഷയിൽ ഹൃദയസ്പൃക്കായി എഴുതിയിരുന്നു.

വഞ്ചിയൂർ ഗോപൻ,
തിരുവനന്തപുരം.

## രണ്ടാംനിര

353-ാം ലക്കം കലാകൗമുദിയിൽ ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിന്റെ സൂക്ഷ്മാവലോകനം നടത്തിയിരുന്നല്ലോ. ഓരോ പാർട്ടിയുടേയും നേതാക്കളേയും കോട്ടങ്ങളേയും അപഗ്രഥിച്ച് വിലയിരുത്തുന്ന ഭാഗത്ത് മാർക്സിസ്റ്റ് പാർട്ടിയെപ്പറ്റിപ്പറയുന്ന ഒരുഭാഗം വളരെ ശ്രദ്ധേയമാണ്. മാർക്സിസ്റ്റ് തത്വവീക്ഷണമുള്ള എല്ലാവരും പ്രത്യേകം നോട്ടുചെയ്യേണ്ട പോയിന്റ് ആണത്. ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിൽ മാർക്സിസ്റ്റ്പാർട്ടി ഒരു രണ്ടാംനിരയ്ക്ക് സ്ഥാനം നൽകിക്കണ്ടില്ല. അധികസ്ഥലത്തും പഴയ പടക്കുതിരകൾതന്നെ മത്സരിക്കുകയാണുണ്ടായത്. സംഘടനാപരമായ ഒരു പോരായ്മതന്നെയാണത്. പാർട്ടിയുടെ നിലനില്പിനേയും വളർച്ചയേയും അത് ബാധിക്കുന്നില്ലേയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. പ്രതിഭയും കർമ്മശേഷിയുമുള്ള യുവരക്തം പാർട്ടിക്ക് ഇല്ലാതെയല്ല. പിന്നെ, എന്തുകൊണ്ട് അവരെ മുമ്പോട്ട് ആനയിക്കുന്നില്ല? പ്രായോഗിക പ്രശ്നങ്ങൾ ദീർഘവീക്ഷണത്തോടെ കൈകാര്യം ചെയ്യുന്ന നേതാക്കൾ എന്തേ ഈ വസ്തുത കാണാതെപോയി? സംഘടനാപ്രവർത്തനത്തിൽ അതീവ ശ്രദ്ധാലുവായ ഇ. എം. എസ്സും ഇതോർത്തില്ലെന്നു വരുമോ? ഏതായാലും മാർക്സിസ്റ്റ് പാർട്ടി ശക്തമായൊരു രണ്ടാംനിരയ്ക്ക് മുൻതൂക്കം നൽകേണ്ടകാലം അതിക്രമിച്ചിരിക്കുന്നു എന്നാണ് എന്റെ പക്ഷം.

വി. സുധാകരൻ,
ജെ. ആൻഡ് പി,
അബുദാബി.

## തൊപ്പിക്കുടക്കാർ

കലാകൗമുദി കഴിഞ്ഞ ലക്കത്തിലെ 'മഴയുടെ ജീവനരാഗം' മികച്ചതായി. അമൃതവാഹിനിയായ മഴക്കാലത്തെ കുറിച്ചുള്ള ആ റിപ്പോർട്ട് തികച്ചും അമൃതമയമായിരുന്നു. പിന്നൊരു പ്രധാന കാര്യം തായ്‌ലൻറിലും, വിയറ്റ്നാമിലും മാത്രമല്ല നമ്മുടെ ഗ്രാമത്തിലും ഞാറുനടുന്നത് തൊപ്പിക്കുട ചൂടിത്തന്നെയാണ്. ഇപ്പോഴും വാഴയില തലയിൽ ചൂടിപ്പോകുന്ന കുട്ടികളെ എന്റെ നാട്ടിൽ വന്നാൽ കാണിച്ചുതരാം. ഇതു വായിച്ചാൽ നാഗരികത തലയിൽ ചൂടിയവർക്കെന്തു തോന്നുമോ ആവോ?

ഷാജി പി. എസ്.,
തോന്നയ്ക്കൽ.

## കത്തുകൾ

## ആശാൻ വിജ്ഞാനം

ഡോക്ടർ ശ്രീനിവാസന്റെ 'പ്രൊഫൈൽ ഓഫ് എ പോയറ്റ്സ് വിഷൻ' എന്ന കൃതിയെക്കുറിച്ചുള്ള ഡോ: ഡി. ബഞ്ചമിന്റെ ഗ്രന്ഥനിരൂപണ(ലക്കം 355)ത്തിൽആശാൻ ജന്മശതാബ്ദിക്കാലത്ത് എം. ഗോവിന്ദന്റെ പത്രാധിപത്യത്തിലുള്ള സമീക്ഷ പുറത്തിറക്കിയ ആശാൻ ജന്മശതാബ്ദിപ്പതിപ്പിനെക്കുറിച്ചുള്ള പരാമർശം വായിച്ചപ്പോൾ ആ ജന്മശതാബ്ദിപ്പതിപ്പ് ഡോക്ടർ ഡി. ബഞ്ചമിൻ കണ്ടിരിക്കാനിടയില്ല എന്നു തോന്നിപ്പോയി. സമീക്ഷയുടെ ആഭിമുഖ്യത്തിൽ എം. ഗോവിന്ദൻ പ്രസാധനം ചെയ്ത ഒരു പ്രബന്ധസമാഹാരമല്ല അത്. ഇതിലെ ലേഖനങ്ങളിൽ ചിലതേയുള്ള ആശാനെ നേരിട്ട് സ്പർശിക്കുന്നത് എന്നും ഡോക്ടർ ബെഞ്ചമിൻ എഴുതുന്നു. നമ്മുടെ മഹാകവിയെ മറ്റു ലോകമഹാകവികളുടെയും ഇന്ത്യയിൽ ആശാന്റെ കാലത്ത് ജീവിച്ച മഹാകവികളുടെയും സമീപത്തുവച്ചു പരിശോധിക്കാൻ വേണ്ടിയുള്ള മഹത്തായ ഒരു ശ്രമമാണ് സമീക്ഷ നടത്തിയത്. നമ്മുടെ ഒരു ഡോക്ടർക്കും സാധിക്കാത്ത ഒരു കാര്യം. ഇന്ത്യയിൽ മഹാകവി ടാഗോറിനു പോലും ഇത്തരത്തിലൊരു സെന്റിനറിപ്പതിപ്പുണ്ടായിട്ടില്ലെന്ന് ഇന്ത്യയിൽ ഇന്ന് ജീവിച്ചിരിക്കുന്ന വലിയൊരു എഴുത്തുകാരൻ അക്കാലത്ത് ഇതിനെക്കുറിച്ച് അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ പതിപ്പ് വായിച്ചുനോക്കാൻപോലും മിനക്കെടാതെ നമ്മുടെ ഒരു ഡോക്ടർ കയറിനിന്ന് അതിനെ ഒരു പ്രബന്ധ സമാഹാരമെന്നങ്ങ് വിളിച്ചു കളയുന്നത് അജ്ഞതകൊണ്ടല്ലെങ്കിൽ, ഡോക്ടർമാർക്ക് ഇതൊന്നും ചെയ്യാൻ കഴിയുന്നില്ലല്ലോ എന്ന ദുഃഖംകൊണ്ടാവാം.

എം. കെ. രാജീവൻ,
ആററിങ്ങൽ.

## നോവലെറ്റോ കഥയോ?

ഒരു ചെറുകഥാകൃത്തായ പായിപ്ര രാധാകൃഷ്ണന്റെ 'തടവറയിൽ കലാപം' (ലക്കം 355) എന്ന നോവലെറ്റ് വായിച്ചു. നമ്മുടെ കാഥികന്മാർക്ക് വാസ്തവത്തിൽ ചെറുകഥയുടെയും നോവലെറ്റിന്റെയും സ്വഭാവ വൈജാത്യങ്ങൾ അറിഞ്ഞുകൂടെന്നായോ? ചെറുകഥ അല്പം വലുതായിപ്പോയാൽ അതിനുള്ള പേരു് നോവലെറ്റ് എന്നാണോ? നോവലെറ്റിനുമുണ്ട് രൂപനിയമങ്ങൾ. ഇതാരും എഴുതിവച്ചതൊന്നുമല്ല. നോവലെറ്റ് എന്ന പേരിൽ പിറക്കുന്ന മെച്ചപ്പെട്ട കൃതികൾ തെളിച്ചു കാട്ടിയ രൂപഘടനയും മറ്റുമുണ്ടല്ലോ.

പി. കെ. രാജനാരായണൻ,
കൊച്ചിൻ— 6

## ആനന്ദിന്റെ രചനാവൈഭവം

ആനക്കുട്ടം എഴുതിയ ആനന്ദിന്റെ പുതിയ നോവൽ 'ഉത്തരായനം' ഓരോ കഥാപാത്രത്തെയും തികച്ചും തനിസ്വരൂപത്തോടും തന്മയത്വത്തോടും ചിത്രീകരിച്ചിരിക്കുന്നു. വായനക്കാരെ ഇരുത്തി ആസ്വദിപ്പിക്കുന്ന ഈ നോവൽ അദ്ദേഹത്തിന്റെ രചനാവൈഭവത്തിനു മറെറാരു ഉദാഹരണമായി മാറുമെന്നതിൽ സംശയം തോന്നുന്നില്ല.

എ. ആർ. മോഹനൻ,
സലാല— ഒമാൻ.

## വിലയിൽ ചെറിയ വർദ്ധനവു വരുത്തുന്നു

358-ാം ലക്കം മുതൽ കലാകൗമുദിയുടെ വില കോപ്പി ഒന്നിന് 1 രൂപ 50 പൈസയും, 325-ാം ലക്കം മുതൽ ഫിലിം മാഗസിന്റെ വില കോപ്പി ഒന്നിന് 1 രൂപ 40 പൈസയും ആയിരിക്കും. ഉള്ളടക്കത്തിലും ഇതോടൊപ്പം ചില പരിഷ്കാരങ്ങൾ വരുത്തുന്നുണ്ട്.

തിരുവനന്തപുരം
15-6-1982

മാനേജിങ് ഡയറക്ടർ,
ലൈസാ പബ്ലിക്കേഷൻസ്
പ്രൈവററ് ലിമിററഡ്.



## എഡിറേറാറിയൽ

കലാകൗമുദി
ലക്കം 356

# ഫാക്‌ലൻറും കേരളത്തിലെ പത്രങ്ങളും

വൻകരകളിൽ നിന്നും വളരെ അകലെയായി പ്രക്ഷുബ്ധമായ അററ്ലാൻറിക് മഹാസമുദ്രത്തിൽ ഒററപ്പെട്ടു കിടക്കുന്ന ഏതാനും പൊടി ദ്വീപുകളാണ് ഫാക്‌ലൻറ്. അവിടെ രണ്ടായിരത്തോളം പേർ കോഴിയും ആടും വളർത്തി ജീവിക്കുന്നു.ആർക്കും ഒരു ഉപദ്രവവും ചെയ്യാത്ത സാധുക്കൾ. അവിടെ ഒരു യുദ്ധം നടന്നു. 600 കി: മീ: ദൂരെ കിടക്കുന്ന അർജൻറീനയിലെ പട്ടാളഭരണക്കാരും 13000 കി: മീ: ദൂരെ കിടക്കുന്ന ബ്രിട്ടനിലെ വലതുപക്ഷ ഭരണകൂടവുമാണ് ഏററുമുട്ടിയത്. ഈ ഏറ്റുമുട്ടലിൽ ആരു ജയിച്ചാലും ആരു തോററാലും നേടാനോ നഷ്ടപ്പെടാനോ ജയിക്കുന്നവർക്കോ തോൽക്കുന്നവർക്കോ ഒന്നും ഇല്ലെന്നതാണ് രസം. ഒരുതരം നൊട്ടി യുദ്ധം. അങ്ങനെയുള്ള ഒരുയുദ്ധം കേരളത്തിലെ 'ദേശീയ'പത്രങ്ങൾ ഉത്സവംപോലെ കൊണ്ടാടി നടന്നതാണു മനസ്സിലാവാത്തത്. ബ്രിട്ടന്റെ നാവികപ്പട ഫാക്‌ലൻറിലേക്കു കുതിക്കുന്നതും കപ്പൽത്തട്ടിൽനിന്ന് ആ ഭടന്മാർ വ്യായാമംചെയ്യുന്നതും 303-ാം നമ്പർ തുപ്പാക്കിയും പിടിച്ച് അഭ്യാസം നടത്തുന്നതും ശ്രീമതി താച്ചർ ടെലിവിഷന്റെ മുമ്പിൽ ഉദ്വേഗപൂർവ്വം കാത്തിരിക്കുന്നതും യുദ്ധത്തിനുപോയ ജവാന്മാരുടെ കളത്രപുത്രാദികൾ വാവിട്ടു നിലവിളിക്കുന്നതും എത്ര തന്മയത്വമായി ഈ പത്രങ്ങൾ ഫോട്ടോയും ചേർത്ത് വിവരിച്ചു! അരവയർ അത്താഴവുമായി കഴിയുന്ന കേരളത്തിലെ സാമാന്യജനങ്ങളുടെ ജീവന്മരണപ്രശ്നമാണ് ഫാക്‌ലൻറ് യുദ്ധം എന്നു തോന്നിപ്പോകുമായിരുന്നു, ഈ പത്രങ്ങൾ ആ ഏറ്റുമുട്ടലിനു നൽകിയ ഡിസ്പ്ലേ കണ്ടാൽ.

ഘോരഘോരമായി കേരളത്തിലെ 'ദേശീയ' പത്രങ്ങൾ നിത്യേന ഒന്നാംപുറത്തുതന്നെ ഇങ്ങനെ യുദ്ധം നടത്തിക്കൊണ്ടിരിക്കുമ്പോൾ കേരളത്തിന്റെ തൊട്ടയൽ സംസ്ഥാനത്തു മൂവായിരത്തോളംവരുന്ന മേലാളന്മാർ ഒരു ഗ്രാമം വളഞ്ഞ് അവിടത്തെ പുൽക്കുടിലുകൾ തീവച്ചും ആൺതുണകളെ വെട്ടിനുറുക്കിയും ദീപാളി ഘോഷിക്കുകയായിരുന്നു. ഒരു ന്യൂസ് ഫോട്ടോ, വേണ്ടസ്ഥാ വലിപ്പത്തിൽ ഒരു തലക്കെട്ട്, അരക്കാളം നീളമുള്ള ഒരു റിപ്പോർട്ട്—ഈ സംഭവത്തിന് അത്രത്തോളം പത്രസ്ഥലം അവർക്കു നൽകാമായിരുന്നില്ലേ?

പത്രക്കടലാസിനു ഇന്നു തീവിലയാണ്. കേരളത്തിനോ ഇന്ത്യയ്ക്കോ ഒന്നുമല്ലാത്ത ഫാക്‌ലൻറുയുദ്ധംപോലുള്ള സ്റ്റണ്ടുകൾക്ക് വേണ്ടി പത്രസ്ഥലം ഇങ്ങനെ ഉദാരമായി ചെലവഴിക്കാൻ പത്രങ്ങൾ മുതിരുന്നത്, തങ്ങൾ കൊടുക്കുന്ന വരിസംഖ്യയെപ്പററി വായനക്കാർ ബോധവാന്മാരാകാത്തതുകൊണ്ടുമാത്രമാണ്.



# ഓപ്പറേഷൻ ഗലീലി

**നാ**ടകീയമായിരുന്നു, പതിവുപോലെ ഇസ്രേലിന്റെ മിന്നലാക്രമണം. 6-ാം ദിവസം ബൈറൂട്ട് വിമാനത്താവളം കൈവശപ്പെടുത്തിക്കൊണ്ട് ഇസ്രേലിപ്പട നിലയുറപ്പിക്കുമ്പോൾ, ശലോമന്റെ ഗീതത്തിന് മണം പാറിനിന്നിരുന്ന ലെബനണിലെ ദേവതാരുക്കൾ കത്തിനീറുകയായിരുന്നു. ഇസ്രേലി ടാങ്കുകൾ തകർത്തു പൊടിച്ച ജനപദങ്ങളിലെ അവശിഷ്ടങ്ങളിൽ പാലസ്തീനി ഗറില്ലകളുടെ ശവശരീരങ്ങൾ ചിതറിക്കിടന്നു. ഗറില്ലാത്താവളങ്ങളിൽ ബോംബുകൾ വീണ്‌പൊട്ടി, പീരങ്കിഉണ്ടകൾ ഗറില്ലകളെത്തേടിപ്പാഞ്ഞു. ലെബനന്റെ തെക്കേത്തീരപ്രദേശങ്ങളായ ടൈറും, സൈദായും കത്തി നശിച്ചു.

നഗരങ്ങളെ മൃതഭൂമികളാക്കിയ ഈ ആകസ്മികാക്രമണങ്ങൾ എന്തിനുവേണ്ടിയായിരുന്നു: "ബൈറൂട്ട് ഒറ്റപ്പെട്ടു. ഗറില്ലാ നേതാക്കൾ പലായനം ചെയ്തു കഴിഞ്ഞു. ബൈറൂട്ട് പിടിക്കാൻ ഞങ്ങൾക്ക് ആജ്ഞയൊന്നുമില്ല. ഭീകരപ്രവർത്തകരെ തുടച്ചുനീക്കുക മാത്രമാണ് ഞങ്ങളുടെ ലക്ഷ്യം." ഇസ്രേലിന്റെ കര സേനാധിപൻ ലഫ്: ജനറൽ റാഫേൽ ഐയ്‌താൻ പ്രഖ്യാപിച്ചു.

ലണ്ടനിലെ ഇസ്രേലി അമ്പാസഡറെ അപായപ്പെടുത്താൻ നടന്ന വിഫലശ്രമത്തിന്റെ തിരിച്ചടിയെന്നോണം തെക്കേ ലെബനണിൽ നടത്തിയ വ്യോമാക്രമണത്തിന്റെ ചുവടുപിടിച്ചാണ്, അതിവിപുലമായ ഈ പടയോട്ടത്തിന് ഇസ്രേൽ മുതിർന്നത്. ലിറ്റനി നദിക്ക് വടക്കുള്ള തന്ത്രപ്രധാനമായ രണ്ടു കേന്ദ്രങ്ങൾ പാരച്യൂട്ട് ഭടന്മാരെ ഇറക്കിയും പാലസ്തീൻ ഗറില്ലകളുടെ ഒരു സുപ്രധാന താവളമായ ടൈറിലേക്ക് കരമാർഗ്ഗം പട്ടാളത്തെ അയച്ചുമാണ് ഈ മിന്നലാക്രമണം ആരംഭിക്കുന്നത്. 1973-ലെ ഇസ്രേലി ആക്രമണത്തിനു ശേഷം ഭാവിയിൽ ഇത്തരമൊരു വിപത്ത് ആവർത്തിക്കാതിരിക്കാൻ ഇസ്രേലിന് വടക്കേ അതിർത്തിയായി ലിറ്റനി നദിയുടെ തീരം ഒരു സമാധാന മേഖലയായി പ്രഖ്യാപിക്കുകയും അതിന്റെ നിയന്ത്രണത്തിന് ഐക്യരാഷ്ട്ര ഭടന്മാരെ നിയോഗിക്കുകയും ചെയ്തിരുന്നു. പക്ഷേ, ആക്രമണം വീണ്ടും ഉണ്ടായി. സമാധാന ദൂതന്മാരായ ഐക്യരാഷ്ട്രഭടന്മാർക്ക്, ഇസ്രേലിന്റെ ഭ്രാന്തുപിടിച്ച പടയോട്ടത്തെ വെറുതെ നോക്കിനിൽക്കാനേ കഴിഞ്ഞുള്ളൂ. പാലസ്തീനികൾമാത്രം വസിക്കുന്ന ദാമോറായിരുന്നു ആദ്യറൗണ്ടിലെ ലക്ഷ്യം. എട്ടുവിമാനങ്ങൾ ഒരേ സമയം എട്ടുമണിക്കൂർ നടത്തിയ ആക്രമണത്തിൽ ആ നഗരം ഒരു ചാരക്കുന്നായായിത്തീർന്നു. 'ഗലീലിക്ക് സമാധാനം' എന്ന പേരിൽ അറിയപ്പെട്ട ഈ ആക്രമണത്തിന്റെ അടുത്ത കേന്ദ്രം, മറ്റൊരു ഗറില്ലാ താവളമായ നബതിയയായിരുന്നു. അവിടെനിന്നു സൈദായ്ക്കു തെക്കുള്ള സറാഫാന്റിലേക്ക് പടർന്നു. മെഡിറ്ററേനിയൻ കടൽത്തീരത്തു ടൈർ എന്ന തുറമുഖനഗരത്തിൽ തുടങ്ങിയ രണ്ടാമത്തെ ആക്രമണം അൻപത്തിമൂന്നു കിലോമീറ്റർ വരെ നീണ്ടു. ഗൊലാൻ കുന്നുകൾക്കടുത്തുള്ള ഹെർമൻ ഗിരിത്താഴ്‌വരകളിലെ അർക്കൂബ് പ്രദേശം

**കൗമുദി ന്യൂസ് സർവീസ്**

മൂന്നു ദിവസംകൊണ്ട് തവിടുപൊടിയാക്കാൻ ഇസ്രേലിന് കഴിഞ്ഞു. "ഒരൊറ്റ പാലസ്തീൻ ഗറില്ലയേയും രക്ഷപ്പെടാൻ അനുവദിക്കില്ല," ആക്രമണത്തിന്റെ ആദ്യഘട്ടം വിലയിരുത്തിക്കൊണ്ട് ഇസ്രേൽ അവകാശപ്പെട്ടു. മൂന്നു മുഖങ്ങളിലൂടെ നടത്തിയ ഈ ആക്രമണത്തിന്റെ അന്തിമലക്ഷ്യം പി. എൽ. ഒ. നേതാവ് അരാഫത്തിന്റെ ജീവനാണെന്നു ക്രമേണ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. അരാഫത്ത് സൗദി അറേബ്യയിലായിരുന്നു, ആക്രമണം പൊട്ടിപ്പുറപ്പെട്ടപ്പോൾ. മണിക്കൂറുകൾക്കകം അദ്ദേഹം മടങ്ങിയെത്തി.

യാതൊരു പ്രകോപനവുമില്ലാതെ ഇസ്രേൽ ആരംഭിച്ച ഈ യുദ്ധത്തെ ചെറുത്തുനിൽക്കാനുള്ള ആയുധശേഷി പാലസ്തീനികൾക്കില്ലായിരുന്നു. ചില കേന്ദ്രങ്ങൾ ഒന്നു പിടിച്ചുനില്ക്കാൻ എങ്കിലും ശ്രമിച്ചു. പക്ഷേ, അമേരിക്കയുടെ ആധുനിക ആയുധോപകരണങ്ങൾ ചെറുത്തുനില്പുകളെ വെറും തമാശകളാക്കിത്തീർത്തു. മരണം വിതച്ചുകൊണ്ട് തെക്കൻ ലെബനന്റെ ആകാശത്ത് വെട്ടുകിളികളെപ്പോലെ, പോർവിമാനങ്ങൾ തുരുതുരാ വന്നുനിറയുകയും അവ മണിക്കൂറുകളോളം ബോംബുവർഷം തുടരുകയും ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ, പ്രധാന റോഡുകളും താക്കോൽ കേന്ദ്രങ്ങളും ഇസ്രേലി പട്ടാളത്തിന്റെ കൈയിലാവുകയും ചെയ്തുകഴിഞ്ഞിരുന്നു. ഇതിനിടയിൽ ജീവൻ രക്ഷിക്കുക ഗറില്ലകളെ സംബന്ധിച്ചിടത്തോളം പാഴ്‌വേലയായിത്തീർന്നു. "ഇസ്രേലി കേന്ദ്രങ്ങൾക്കു നേർക്കുള്ള ഗറില്ലകളുടെ ഷെൽപ്രയോഗം എന്നന്നേക്കുമായി ഞങ്ങൾ അവസാനിപ്പിക്കും," യുദ്ധമേഖലകളിലെത്തിയ ഇസ്രേലി പ്രതിരോധമന്ത്രി ഏരിയൽ ഷാറോൺ വ്യക്തമാക്കി. ഗറില്ലകളുടെ പ്രമുഖ താവളമായിരുന്ന സൈദയിലെ ബ്യൂഫോർട്ട് കോട്ട പിടിച്ചതോടെ ഇസ്രേലി പടയ്ക്കു ടൈറിലെ അൻപതിനായിരം ജനങ്ങളുടെ ജീവനു നേർക്ക് തോക്കു ചൂണ്ടാനായി. ഒരു ബറ്റാലിയൻ കാലാൾപ്പടയ്ക്കു പോഷകശക്തിയായി നൂറു ടാങ്കുകളും, നൂറു പേഴ്‌സണൽ കാരിയറുകളും അവിടെ എത്തിയതോടെ ഗറില്ലകളുടെ ചെറുത്തുനില്പ് വെറുമൊരു കഥയായി. പക്ഷേ, അവർ പെട്ടെന്ന് കീഴടങ്ങാൻ കൂട്ടാക്കിയില്ല. ഒളിവുസങ്കേതങ്ങളിൽനിന്നും കൈയിൽ കിട്ടിയ ആയുധങ്ങളുമായി തെരുവിലിറങ്ങിയ അവർ ഓരോരുത്തരും മരിച്ചുവീഴുംവരെ പോരാടി. നാലുമണിക്കൂർ നീണ്ടുനിന്ന ഈ പോരാട്ടം അവസാനിക്കുമ്പോൾ ടൈർ തെരുവുകൾ ചോരപ്പുഴകളായി. എവിടെയും തലയറ്റും, കൈയും കാലും വേർപെട്ടും ചിതറിക്കിടക്കുന്ന ശവശരീരങ്ങൾ മാത്രം.

സൈദയെ വലയം ചെയ്ത ഇസ്രേലി പട്ടാളത്തിന് സ്കൂളെന്നോ വീടുകളെന്നോ വ്യത്യാസമില്ലായിരുന്നു. രാമിലി എന്ന ഗ്രാമത്തിന്റെ കഥ ദയനീയമായിരുന്നു. ഇസ്രേലി പട്ടാളം എത്തിയതോടെ ആ ഗ്രാമത്തിലുള്ളവർ അവരുടെ വീടുകളിൽ കതകടച്ചിരുന്നു. പക്ഷേ, പിന്നീടൊരിക്കലും അവർക്ക് ആ വീടുകൾ വിട്ടിറങ്ങേണ്ടിവന്നില്ല. രണ്ടുദിവസം കഴിഞ്ഞ് അവിടെയെത്തിയ ഒരു വിദേശ പത്രലേഖകൻ കണ്ടത്, നീറിപ്പുകയുന്ന അവശിഷ്ടങ്ങൾ മാത്രമായിരുന്നു. ഇങ്ങനെ എത്രയോ ഗ്രാമങ്ങൾ, ഗ്രാമീണരോടൊപ്പം നശിപ്പിക്കപ്പെട്ടു. ഗലീലിയിൽ സമാധാനം സ്ഥാപിക്കാൻ.

ലെബനണിലെ ആഭ്യന്തര യുദ്ധത്തെത്തുടർന്ന്, പാശ്ചാത്യശക്തികളുടെ പിന്തുണ ലഭിച്ച മാരിനൈറ്റ് ക്രൈസ്തവവിഭാഗത്തെ എതിരിട്ട മുസ്ലിം ജനവിഭാഗത്തിന്റെ സഹായത്തിനെത്തിയ മുപ്പതിനായിരം സിറിയൻ പടയാളികൾ ലെബനണിൽ താവളമടിച്ചുകിടപ്പുണ്ടായിരുന്നു. സ്വാഭാവികമായും ഇസ്രേലിന്റെ ആക്രമണത്തെ ചെറുക്കാൻ സിറിയയും രംഗത്തിറങ്ങി. നേരത്തേ തന്നെ ഇസ്രേൽ മുന്നറിയിപ്പു നൽകി, ഈ പടയോട്ടത്തിൽ ഒരൊറ്റ സിറിയൻ പടയാളിയെങ്കിലും വെടിപൊട്ടിച്ചാൽ പ്രത്യാഘാതം മാരകമായിരിക്കുമെന്ന്. സംഭവിച്ചതും അതു തന്നെയായിരുന്നു. സിറിയയുടെ മിഗ് വിമാനങ്ങൾ പാലസ്തീൻ ഗറില്ലകളുടെ സഹായത്തിനെത്തി. ഇസ്രേലിന്റെ വ്യോമസേന തിരിച്ചടിച്ചു. ലെബനൻ-



ഇസ്രേലി പോർവിമാനങ്ങൾ ആക്രമിച്ചു തകർത്ത പാലസ്തീൻ കേന്ദ്രം



ലെബനണിൽ ഒരു അമ്മയുടെ വിലാപം — എത്രയോ ആയിരങ്ങൾ!



സിറിയാ അതിർത്തിയിലുള്ള സിറിയയുടെ മിസ്സൈൽത്താവളം മൂന്നുമണിക്കൂറിനകം ചാരമായി. ഇസ്രേലി ആക്രമണം ഉണ്ടാകുമെന്ന് തീർച്ചയായതോടെ അവിടെനിന്നും മിസ്സൈലുകൾ മററൊരു കേന്ദ്രത്തിലേക്ക് സിറിയ മാററിക്കൊണ്ടു പോയതായി സ്ഥിരീകരിക്കാത്ത വാർത്തയുണ്ട്.

സൈദയ്ക്കടുത്തുള്ള ഐൻഹിൽവാ അഭയാർത്ഥികേന്ദ്രവും ഇസ്രേലി പട്ടാളത്തിൻെറ മിന്നലാക്രമണത്തിനു മുമ്പിൽ മുട്ടുകുത്തി. പിടിച്ചുനിൽക്കാൻ ദുർബ്ബലമായ ശ്രമം നടത്തിയ ആ കേന്ദ്രത്തെ ആകാശത്തുനിന്നുള്ള ബോംബു വർഷം തകർത്തു തരിപ്പണമാക്കി. വർഷങ്ങളായി നീണ്ടുനിന്ന ആഭ്യന്തരയുദ്ധത്തിൻെറ കെടുതികളിൽപ്പെടാതെ താരും തളിരും അണിഞ്ഞുനിന്ന തെക്കൻ ലെബനണിൽ ഇസ്രേലിൻെറ ഒരു ബോംബോ ഒരു പീരങ്കി ഉണ്ടയോ വീഴാത്ത ഒരിഞ്ചു സ്ഥലമില്ലെന്ന്, ഇസ്രേലിപ്പടയുടെ പിന്നാലെ അവിടെയെത്തിയ പാശ്ചാത്യരാജ്യപത്രലേഖകർ റിപ്പോർട്ടു ചെയ്തിട്ടുണ്ട്. "പുകനിറഞ്ഞ ഗ്രാമങ്ങൾ. ഇടവിട്ടിടവിട്ട് കീറിമുറിക്കുംവിധത്തിലുള്ള ആർത്തനാദങ്ങൾ. മൃതശരീരങ്ങൾ മാററാൻ ആരുമില്ല. പെട്ടെന്നായിരിക്കും ഒരു വിമാനം ആകാശത്തു പ്രത്യക്ഷപ്പെടുക. രണ്ടു മിനിട്ടുകഴിയുമ്പോൾ അകലെ ഒരു കോണിൽ നിന്നും അഗ്നിഗോളങ്ങൾ ഉയരുന്നതുകാണാം. വളരെ താണു പറക്കുന്ന വിമാനങ്ങൾക്കു നേരേ ഒരു വെടിപോലും പൊട്ടിക്കാൻ അവിടെയൊന്നും ആരുമില്ല."

●

ആകസ്മികമായി പൊട്ടിപ്പുറപ്പെട്ടതല്ല ഈ ആക്രമണം. സിനായ് വിട്ടൊഴിയുകയും, വെസ്റ്റ്ബാങ്കിൽ ആധിപത്യം ഉറപ്പിക്കുകയും ചെയ്തതോടെ ലെബനണുമായി അതിർത്തി ഭദ്രമാക്കുന്നതിലേക്ക് ഇസ്രേൽ തിരിഞ്ഞു. ജോർദ്ദാനിലും സിറിയയിലും നിന്ന് ആട്ടിപ്പായിക്കപ്പെട്ട പാലസ്തീൻ ഗറില്ല ലെബനണിൽ തെക്കായി കേന്ദ്രങ്ങൾ സ്ഥാപിച്ചു ശക്തിസമാഹരിക്കുകയായിരുന്നു. ഈ ശക്തി കേന്ദ്രീകരണം തകർക്കുകയാണ് അതിർത്തികൾ ഭദ്രമാക്കാൻ ആവശ്യമെന്ന് ഇസ്രേൽ പ്രധാനമന്ത്രി ബെഗിൻ പ്രഖ്യാപിച്ചിരുന്നു. ആ ലക്ഷ്യം മുൻനിറുത്തി കഴിഞ്ഞ കുറെ ആഴ്ചകളായി അതിർത്തിയിൽ ഇസ്രേൽ പടയൊരുക്കം നടത്തിവരികയായിരുന്നു. പ്രകോപനങ്ങളിൽ നിന്നും ഗറില്ലകൾ മനഃപൂർവ്വം ഒഴിഞ്ഞുനിന്നു. അവർക്കു മനസ്സിലായിരുന്നു, സി. ഐ. എ. യും മൊസ്സാദ്ദും (ഇസ്രേലി ചാരസംഘടന) ചേർന്നു തയ്യാറാക്കിയ ഓപ്പറേഷൻ ഗലീലിയുടെ അന്തിമലക്ഷ്യം, ലെബനൺ കീഴടക്കി പാലസ്തീൻ ഗറില്ലകളെ ഉന്മൂലനം ചെയ്യുകയെന്നതാണെന്നു ലെബനൺ പ്രസിഡൻറ് സാർക്കിസിൻെറ (മുസ്ലിം ശത്രുക്കളായ മാരിനററി ക്രൈസ്തവ വിഭാഗത്തിൻെറ നേതാവാണിദ്ദേഹം) പരോക്ഷമായ പിന്തുണയും ഈ പദ്ധതിക്കുണ്ടായിരുന്നു. ലണ്ടനിൽ ഇസ്രേലി അമ്പാസഡറുടെ മേൽ നടന്ന



കൂട്ടുകാരികളുമൊത്തു കളിച്ചുകൊണ്ടിരുന്ന പതിന്നാലുകാരിയായ ലൈലയെ പോർവിമാനത്തിൻെറ രൂപത്തിലാണ് മരണം അപഹരിച്ചത്. എഴുപത്തിമൂന്നിലെ ഇസ്രേലി ആക്രമണത്തിൽ അവളുടെ അച്ഛനും അമ്മയും കൊല്ലപ്പെട്ടു. അനാഥയായ ആ അഞ്ചുവയസ്സുകാരി, ബൈറൂട്ടിന് തെക്കു കടൽത്തീരത്തുള്ള വൽദേ ഗ്രാമത്തിൽ പാലസ്തീൻ ഗറില്ലകളുടെ ഓമനയായി വളർന്നു വരികയായിരുന്നു. അപ്പോഴാണ് ഇസ്രേൽ വീണ്ടും ആക്രമണം നടത്തിയത്. കൗമാരസ്വപ്നങ്ങൾ മുട്ടിയുരുമ്മിയിരുന്ന ആ പെൺകിടാവിൻെറ ജീവനററ ശരീരം, ഒരു കൽക്കൂമ്പാരത്തിനടിയിൽ നിന്നും വീണ്ടെടുക്കുകയുണ്ടായി.

വധശ്രമമോ ഇസ്രേലി കേന്ദ്രങ്ങളുടെ നേർക്കുള്ള ഷെൽപ്രയോഗമോ ഇത്തരമൊരു വൻആക്രമണത്തിനു കാരണമാകേണ്ടിയിരുന്നില്ല. മുൻകൂട്ടി നിശ്ചയിച്ചുറപ്പിച്ച ഒരു ആക്രമണപദ്ധതിക്ക് ന്യായം കണ്ടെത്താൻ വേണ്ടി മാത്രമാണ്, ഒററപ്പെട്ട ഈ സംഭവങ്ങളുടെ പിന്നിൽ ഇസ്രേൽ അഭയം തേടിയിരിക്കുന്നത്.

വൻ ശക്തികൾ ഈ ആക്രമണത്തെ എങ്ങനെ വീക്ഷിക്കുന്നു. ഇസ്രേലിൻെറ ആയുധങ്ങളെല്ലാം നൽകുന്നത് അമേരിക്കയാണ്. അമേരിക്കയ്ക്ക് ഇസ്രേലിനെ കടിഞ്ഞാണിടാൻ കഴിയുകയില്ലെന്നു പറയുന്നത് വെറുമൊരു പ്രഹസനമാണ്. അറബികളുടെ നെഞ്ചിൽ കത്തിയിറക്കിയ ഒരു കഠാരയാണ് ഇസ്രേൽ എന്നു വിശേഷിപ്പിക്കാറുണ്ട്. ആ കഠാരയ്ക്ക് മൂർച്ച നൽകുന്ന അമേരിക്കയ്ക്ക് അറബികളെ തമ്മിലടിപ്പിക്കുകയും, പാലസ്തീൻ ഗറില്ലകളെ നശിപ്പിക്കുകയും ചെയ്യാൻ കൂട്ടുനിൽക്കുന്നത്, ആഗോളാടിസ്ഥാനത്തിൽ അസ്ഥിരീകരണം നിലനിറുത്താനുള്ള അടിസ്ഥാനനയത്തിൻെറ ഭാഗം മാത്രമാണ്.

ഒന്നാം ലോക മഹായുദ്ധത്തിനുമുമ്പ് പാലസ്തീനികളെന്നു പറഞ്ഞാൽ ഏറെപ്പേർ അറിയുമായിരുന്നില്ല. തുർക്കി സാമ്രാജ്യത്തിലെ അധികമൊന്നും അറിയപ്പെടാത്ത ഒരു ചീളുമാത്രമായിരുന്നു പാലസ്തീൻ. ആഫ്രിക്കയ്ക്കും ഏഷ്യയ്ക്കും ഇടയ്ക്കു പാലം പണിയുന്ന ഈ ചെറുരാജ്യത്തിൻെറ പ്രസക്തി ക്രമേണ യൂറോപ്യൻ ശക്തികൾ മനസ്സിലാക്കി. അതോടെ പാലസ്തീൻെറ കെടുതികൾക്കും തുടക്കം കുറിച്ചു. 1914-ൽ പാലസ്തീൻെറ ജനസംഖ്യ 6,85,000 ആയിരുന്നു. അതിൽ 85,000 യഹൂദന്മാരും ഉണ്ടായിരുന്നു.

ഒന്നാം ലോക മഹായുദ്ധത്തോടെ, 400 വർഷമായി പാലസ്തീൻവാണ തുർക്കികളെ ബ്രിട്ടൻ തുരത്തി. 1917-ൽ ബ്രിട്ടൻെറ ഫോറിൻ സെക്രട്ടറി ആർതർ ബാൽഫോർ ഒരു പ്രഖ്യാപനം നടത്തി. "പാലസ്തീനിൽ യഹൂദർക്കൊരു ദേശീയതാവളം സ്ഥാപിക്കുന്നതിന് ഇംഗ്ലണ്ട് പിന്തുണ നൽകും." 1922-ൽ ലീഗ് ഓഫ് നാഷൻസ് പാലസ്തീൻ ഭരിക്കാൻ ബ്രിട്ടനെ അധികാരപ്പെടുത്തി. പാലസ്തീനിൽ യഹൂദർക്ക് സ്വന്തമായൊരു രാഷ്ട്രം സ്ഥാപിക്കുന്നതിനു വേണ്ട സാഹചര്യം സൃഷ്ടിക്കുവാനായിരുന്നു ലീഗ് നൽകിയനിർദ്ദേശം. യുദ്ധാനന്തരം സ്വാതന്ത്ര്യം നൽകാമെന്ന് അറബിനേതാക്കൾക്ക് ബ്രിട്ടൻ നൽകിയിരുന്ന വാഗ്ദാനത്തിൻെറ ലംഘനമായിരുന്നു ഈ നടപടി.

1922 മുതൽ 1948 വരെ, പാലസ്തീനിലേക്കു യഹൂദർ കുടിയേറുന്നതിനെ അറബികൾ പല്ലും നഖവുമുപയോഗിച്ച് എതിർത്തു. ഒരു യഹൂദരാഷ്ട്രം സ്ഥാപിക്കപ്പെടുന്നതു തടയുകയായിരുന്നു അവരുടെ ലക്ഷ്യം. എതിർപ്പിൻെറ ഈ നാളുകളിൽ പാലസ്തീനികളുടെ ദേശീയബോധം അവരുടെ രക്തത്തിൻെറതന്നെ ഭാഗമായി. അവർ ഒററക്കെട്ടായി. പാലസ്തീനികളിൽ ഏറെയും അറബിഭാഷ സംസാരിക്കുന്ന മുസ്ലിംകളാണ്. ഗലീലിയിൽ തിങ്ങിപ്പാർക്കുന്ന ക്രിസ്ത്യാനികളുമുണ്ട്. പാലസ്തീനി അറബികളിൽ ഏഴു ശതമാനം നാടോടികളായ ബീഡുവർഗ്ഗക്കാരും 60 ശതമാനം ഗലീലിയിലും ജൂദിയായിലും വസിക്കുന്ന ഗ്രാമീണരുമായിരുന്നു. മററുള്ളവർ ജറുസലേം, ഹൈഫാ, ജാഫ, നസറേത്ത് എന്നിവിടങ്ങളിലെ വ്യവസായികളും വ്യാപാരികളുമായിരുന്നു. നഗരവാസികളായ ഈ പാലസ്തീനി അറബികളാണ് അറബികൾക്കിടയിൽ ലോകത്തേററവും അഭ്യസ്തവിദ്യരും സംസ്കാരസമ്പന്നരും. മദ്ധ്യപൂർവ്വദേശങ്ങളിൽ പലേടത്തു നിന്നും

(ശേഷം 18-ാം പേജിൽ)



# പുതിയ രാഷ്ട്രപതിയെ തേടി



അഞ്ചുകൊല്ലത്തെ സാരഥ്യം പൂർത്തിയാക്കുന്ന നീലം സഞ്ജീവറെഡ്ഡി 1982 ജൂലൈ 24-ാം തീയതി രാഷ്ട്രപതി സ്ഥാനത്തുനിന്നും വിരമിക്കുകയാണ്. ഉന്നതമായ ഈ പദവി അലങ്കരിക്കുന്ന ആറാമത്തെ വ്യക്തിയാണ് ഇദ്ദേഹം. പുതിയ രാഷ്ട്രപതിയെ തിരഞ്ഞെടുക്കാനുള്ള നടപടിക്രമങ്ങൾ ആരംഭിച്ചുകഴിഞ്ഞു. മത്സരരംഗത്ത് ഒന്നിൽക്കൂടുതൽ സ്ഥാനാർത്ഥികളുണ്ടെങ്കിൽ ജൂലൈ പന്ത്രണ്ടിനായിരിക്കും വോട്ടെടുപ്പ്.

രാഷ്ട്രപതി സ്ഥാനത്ത് ആദ്യമായി അവരോധിതനായത് ഡോക്ടർ രാജേന്ദ്രപ്രസാദായിരുന്നു. പന്ത്രണ്ടുകൊല്ലം, 1950 മുതൽ 1962 വരെ അദ്ദേഹം ആ സ്ഥാനത്തു തുടർന്നു. കോൺസ്റ്റിററുവൻറ് അസംബ്ലിയായിരുന്നു അദ്ദേഹത്തെ ആ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തത്. രാഷ്ട്രപതി സ്ഥാനത്തേക്ക് ജവഹർലാൽ നെഹ്റു അദ്ദേഹത്തിൻെറ പേര് നിർദ്ദേശിച്ചു. സർദാർ വല്ലഭായി പട്ടേൽ പിന്താങ്ങി. 1950 ജനുവരി 24-ാം തീയതി ചേർന്ന കോൺസ്റ്റിററുവൻറ് അസംബ്ലിയുടെ അവസാന സമ്മേളനം രാഷ്ട്രപതിയായി രാജേന്ദ്രപ്രസാദ് തിരഞ്ഞെടുക്കപ്പെട്ട വിവരം പ്രഖ്യാപിച്ചു. രാഷ്ട്രപതി സ്ഥാനത്തേക്ക് രാജാജിയെ തിരഞ്ഞെടുക്കണമെന്ന് നെഹ്റുവിന് ആഗ്രഹമുണ്ടായിരുന്നതായി അക്കാലത്ത് രാഷ്ട്രീയ വൃത്തങ്ങൾക്കറിവുള്ളതായിരുന്നു. പക്ഷേ, കോൺസ്റ്റിററുവൻറ് അസംബ്ലി പ്രസിഡൻറായിരുന്ന രാജേന്ദ്രപ്രസാദായിരുന്നു എല്ലാവർക്കും സ്വീകാര്യനായത്. ഭരണഘടനയിലെ 540 ആർട്ടിക്കിൾ പ്രകാരം, 1952-ലും 1957-ലും അദ്ദേഹം രാഷ്ട്രപതിയായി തിരഞ്ഞെടുക്കപ്പെട്ടു. രണ്ടു വട്ടവും മത്സരം നാമമാത്രമായിരുന്നു, ആദ്യമത്സരത്തിൽ അഞ്ചും രണ്ടാമത്തെ മത്സരത്തിൽ മൂന്നും സ്ഥാനാർത്ഥികൾ ഉണ്ടായിരുന്നുവെങ്കിലും. 1952-ലെ തിരഞ്ഞെടുപ്പിൽ പ്രൊഫസർ കെ. ടി. ഷാ ആയിരുന്നു ഒരു പ്രധാന എതിർസ്ഥാനാർത്ഥി. അദ്ദേഹത്തിന് 82,827 വോട്ടുകിട്ടി. രാജേന്ദ്രപ്രസാദിന് 5,07,400 വോട്ടുകളും. 1957-ൽ 4,59,698 (99.25 ശതമാനം) വോട്ടുകൾ രാജേന്ദ്രപ്രസാദിന് കിട്ടിയപ്പോൾ, തൊട്ടടുത്ത എതിരാളിയായ നാഗേന്ദ്ര നാരായൺദാസിനു കിട്ടിയത് വെറും 2000 വോട്ടായിരുന്നു. 1962-ൽ നടന്ന തിരഞ്ഞെടുപ്പിൽ 1952 മുതൽ 1962 വരെ ഉപരാഷ്ട്രപതിയായിരുന്ന ഡോക്ടർ എസ്. രാധാകൃഷ്ണൻ രാഷ്ട്രപതിയായി. കരുത്തന്മാരല്ലാത്ത രണ്ടുപേരായിരുന്നു അദ്ദേഹത്തിൻെറ എതിരാളികൾ. അവരിലൊരാൾ, നിറപ്പകിട്ടുള്ള വ്യക്തിത്വത്തിൻെറ ഉടമയായ ചൗധരി ഹരിറാമായിരുന്നു. ഇതുവരെയായി മൂന്നു തിരഞ്ഞെടുപ്പുകളിലും സ്ഥാനാർത്ഥിയായിരുന്നു അദ്ദേഹം. പരമോന്നതമായ ഈ സ്ഥാനത്തേക്ക് മത്സരം ഉണ്ടാകണമെന്ന തത്ത്വമാണ് സ്ഥാനാർത്ഥിയാവാൻ തന്നെ പ്രേരിപ്പിച്ചതെന്ന് ഡോക്ടർ രാധാകൃഷ്ണനെ അനുമോദിക്കവെ ചൗധരി പറയുകയുണ്ടായത്രെ. 98.24 ശതമാനം വോട്ടായിരുന്നു ഡോക്ടർ രാധാകൃഷ്ണന് കിട്ടിയത്.

> ഭരണഘടനാ ശില്പികളായിരുന്ന സർ. ബി. എൻ. റാവു, ഡോക്ടർ അംബേദ്കർ എന്നിവരോടൊത്ത് പ്രവർത്തിക്കാൻ അപൂർവ്വാവസരം ലഭിച്ച പി. എൻ. കൃഷ്ണമണി വളരെക്കാലം രാജ്യസഭാ സെക്രട്ടേറിയററിലും ഇലക്ഷൻ കമ്മിഷനിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1970-'74 കാലഘട്ടത്തിൽ അദ്ദേഹം രാഷ്ട്രപതിയുടെ ജോയിൻറ് സെക്രട്ടറിയായിരുന്നു. കേന്ദ്രപാർലമെൻററികാര്യാലയത്തിൽ ഉപദേഷ്ടാവായിരുന്നപ്പോഴാണ് അദ്ദേഹം സർവ്വീസിൽ നിന്നും വിരമിച്ചത്.

മുൻ തിരഞ്ഞെടുപ്പുകളിൽനിന്നും വ്യത്യസ്തമായിരുന്നു 1967-ലെ തിരഞ്ഞെടുപ്പ്. രാഷ്ട്രപതി സ്ഥാനാർത്ഥി നിർണ്ണയത്തിൽ തങ്ങൾക്കുകൂടി വ്യക്തമായൊരു പങ്കുണ്ടാവണമെന്ന് പ്രമുഖ പ്രതിപക്ഷ കക്ഷികൾ അഭിപ്രായപ്പെട്ടതിനെത്തുടർന്ന് ആ തിരഞ്ഞെടുപ്പിൻെറ പശ്ചാത്തലം രാഷ്ട്രീയംകൊണ്ട് ക്ഷുബ്ധമായി. ഉപരാഷ്ട്രപതിയായിരുന്ന ഡോക്ടർ സക്കീർ ഹുസ്സയിനായിരുന്നു ഭരണകക്ഷിയായ കോൺഗ്രസിൻെറ സ്ഥാനാർത്ഥി. സുപ്രീംകോടതി ചീഫ് ജസ്ററിസായിരുന്ന കോക്ക സുബ്ബറാവുവിനെ ഏതാനും പ്രതിപക്ഷകക്ഷികൾ സ്ഥാനാർത്ഥിയാക്കി. തുടർന്ന് സുബ്ബറാവു ചീഫ് ജസ്റ്റീസ് സ്ഥാനം രാജിവച്ചു. ആ തിരഞ്ഞെടുപ്പിൽ ഏതാണ്ട് പതിനേഴുപേർ സ്ഥാനാർത്ഥികളായിരുന്നു

## പി. എൻ. കൃഷ്ണമണി

എങ്കിലും പ്രധാന മത്സരം ഡോക്ടർ സക്കീർഹുസ്സയിനും സുബ്ബറാവുവും തമ്മിലായിരുന്നു. 4,71,244 വോട്ടു കിട്ടിയ ഡോക്ടർ ഹുസ്സയിൻ ജയിച്ചു. സുബ്ബറാവുവിന് 3,63,971 വോട്ടായിരുന്നു കിട്ടിയത്. അവശേഷിച്ച 15 സ്ഥാനാർത്ഥികളിൽ, ഒൻപതു പേർക്ക് ഒററവോട്ടുപോലും കിട്ടിയില്ല. അവരെ നാമനിർദ്ദേശം ചെയ്തവർപോലും വോട്ടു നൽകിയില്ല. നാലുപേർക്ക് രണ്ടുമൂന്നും, രണ്ടുപേർക്ക് മൂന്നുനാലും വോട്ടും. തിരഞ്ഞെടുപ്പു കഴിഞ്ഞിട്ടും അതിനെ പ്പററിപ്പററിയുള്ള വാദപ്രതിവാദം തീർന്നില്ല. അനർഹമായ സ്വാധീനം തിരഞ്ഞെടുപ്പിൽ നിയന്ത്രണം ചെലുത്തിയെന്നാക്ഷേപിച്ചുകൊണ്ട് ചിലർ സുപ്രീംകോടതിയെ സമീപിച്ചെങ്കിലും അതു തള്ളിക്കളയുകയാണുണ്ടായത്.

നിർഭാഗ്യവശാൽ കാലാവധി പൂർത്തിയാകുംവരെ ഡോക്ടർ സക്കീർ ഹുസ്സയിൻ ജീവിച്ചിരുന്നില്ല. 1969 മേയ് മൂന്നാം തീയതി അദ്ദേഹം കഥാവശേഷനായി. ഉപരാഷ്ട്രപതിയായിരുന്ന വി. വി. ഗിരി തൽസ്ഥാനത്തേക്ക് നിയോഗിക്കപ്പെട്ടതോടൊപ്പം രാഷ്ട്രപതി തിരഞ്ഞെടുപ്പിനുള്ള നടപടികളും കൈക്കൊണ്ടു. രാഷ്ട്രപതി സ്ഥാനത്തേക്കുണ്ടാകുന്ന വിടവ് അതുണ്ടാകുന്ന തീയതി മുതൽ ആറുമാസത്തിനകം നികത്തണമെന്ന് ഭരണഘടനയിലെ ആർട്ടിക്കിൾ 62 (2) അനുശാസിക്കുന്നു. അതിന്റെ അടിസ്ഥാനത്തിൽ പുതിയ പ്രസിഡന്റിനെ തിരഞ്ഞെടുക്കാനുള്ള തീയതി 1969 ജൂലൈ 14 ആയി നിശ്ചയിച്ചു. 1969 ആഗസ്റ്റ് 14-ാം തീയതി ആയിരുന്നു വോട്ടെടുപ്പ്. 24 പേർ നോമിനേഷൻ സമർപ്പിച്ചു. സൂക്ഷ്മ പരിശോധനയിൽ ഒൻപതെണ്ണം നിരാകരിച്ചു. പതിനഞ്ചുപേർ മത്സരവേദിയിൽ അവശേഷിച്ചു. എങ്കിലും പ്രധാന മത്സരം മൂന്നുപേർ തമ്മിലായിരുന്നു—വി. വി. ഗിരി, നീലം സഞ്ജീവറെഡ്ഡി, സി. ഡി. ദേശ്മുഖ്. പരമോന്നതമായ ഈ സ്ഥാനത്തേക്ക് തീക്ഷ്ണപോരാട്ടം നടന്ന ഒരു മത്സരമെന്ന നിലയ്ക്ക്, ഈ തിരഞ്ഞെടുപ്പ് നമ്മുടെ രാഷ്ട്രീയ ചരിത്രത്തിന്റെ ഭാഗമായിട്ടുണ്ട്. ഇന്ത്യയുടെ രാഷ്ട്രീയ ഭാഗധേയത്തിൽ നിർണ്ണായകമായ ഒരു വഴിത്തിരിവുകൂടിയായിരുന്നു ഈ തിരഞ്ഞെടുപ്പ്. ഇന്ത്യൻ നാഷണൽ കോൺഗ്രസിൽ ഒരു പിളർപ്പിന് ഇതു വഴിവച്ചു.

മററു തിരഞ്ഞെടുപ്പുകളിലെന്നപോലെ രാഷ്ട്രപതി സ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പ് സാധാരണഗതിയിൽ ചൂടോ വാദപ്രതിവാദമോ ഇളക്കിവിടാറില്ല. അതുപോലെ ഇളകിമറിയുന്ന പ്രചരണങ്ങളും ഉണ്ടാകാറില്ല. എന്നാൽ വി. വി. ഗിരി അദ്ദേഹത്തിന്റെ തിരഞ്ഞെടുപ്പു പ്രചരണം എല്ലാ ആരവാരങ്ങളോടും തന്നെ തുടങ്ങി. സ്ഥാനാർത്ഥിയാകാൻ തീരുമാനിച്ചപ്പോൾ പ്രത്യേകമായൊരു രാഷ്ട്രീയകക്ഷിയുടെ പിന്തുണ ഇല്ലാതിരുന്നതുകൊണ്ടായിരിക്കാം ഒരു പക്ഷേ ഇങ്ങനെയൊരു പ്രചരണത്തിന് അദ്ദേഹം തയ്യാറായത്. പാർലമെന്റിലെയും നിയമസഭകളിലെയും അംഗങ്ങൾ ഉൾക്കൊള്ളുന്ന ഒരു ഇലക്ടറൽ കോളെജാണ് രാഷ്ട്രപതിയെ തിരഞ്ഞെടുക്കുന്നതെന്നതുകൊണ്ട്, ഒരു സ്ഥാനാർത്ഥിക്കു കിട്ടുന്ന രാഷ്ട്രീയമായ പിന്തുണ ആശ്രയിച്ചിരിക്കുന്നു രാഷ്ട്രപതിയായി തിരഞ്ഞെടുക്കപ്പെടുന്നതിലെ ജയാപജയങ്ങൾ. സ്വതന്ത്രനെന്ന നിലയ്ക്ക് മത്സരിക്കുന്നതിനായി ഉപരാഷ്ട്രപതി സ്ഥാനം ഗിരി രാജിവച്ചു. അധികാരത്തിൽ തുടർന്നുകൊണ്ട് മത്സരിക്കുകവഴി, അനർഹമായ പ്രയോജനം നേടിയെന്ന ആരോപണത്തിനു ശരവ്യനാകാൻ താൻ അഭിലഷിക്കുന്നില്ലെന്ന് രാജിവയ്ക്കാനുള്ള കാരണം വിശദീകരിച്ച് അദ്ദേഹം പറഞ്ഞു. 1969 ജൂലൈ 20-ാം തീയതി അധികാരത്തോടു വിട പറഞ്ഞ് രാഷ്ട്രപതിഭവനിൽനിന്നും ന്യൂഡെൽഹിയിലുള്ള തന്റെ മകന്റെ വസതിയിലേക്ക് താമസം മാററി. ഉപരാഷ്ട്രപതി സ്ഥാനം രാജിവയ്ക്കാൻ ഗിരി തീരുമാനിച്ചതിനെത്തുടർന്ന് രാഷ്ട്രപതിയുടെയും ഉപരാഷ്ട്രപതിയുടെയും സ്ഥാനങ്ങളിൽ ഒഴിവു വന്നു. ഇതിന്റെ ഫലമായി, പ്രസിഡന്റ് (ഡിസ്ചാർജ് ഓഫ് ഫങ്ഷൻസ്) എന്നൊരു നിയമം പാസാക്കി. രാഷ്ട്രപതിയുടെയും ഉപരാഷ്ട്രപതിയുടെയും സ്ഥാനങ്ങളിൽ ഒരേ സമയം ഒഴിവുവന്നാൽ സുപ്രീംകോടതി ചീഫ്ജസ്റ്റീസോ അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തിൽ സുപ്രീംകോടതിയിലെ സീനിയർ ജഡ്ജിയോ രാഷ്ട്രപതിയുടെ ചുമതലകൾ നിർവ്വഹിക്കണം എന്ന് വ്യവസ്ഥ ചെയ്യുന്നതായിരുന്നു ഈ നിയമം. അതിന്റെ അടിസ്ഥാനത്തിൽ പുതുതായി ഒരു രാഷ്ട്രപതി തിരഞ്ഞെടുക്കപ്പെട്ട് അധികാരമേൽക്കുന്നതുവരെയുള്ള ഇടക്കാലത്തേക്ക് രാഷ്ട്രപതിയുടെ ചുമതലകൾ നിർവ്വഹിക്കുന്നതിനായി സുപ്രീംകോടതി ചീഫ്ജസ്റ്റിസായിരുന്ന ഹിദായത്തുള്ള നിയോഗിക്കപ്പെട്ടു. ഇത്തരമൊരു അടിയന്തരാവസ്ഥ കൈകാര്യം ചെയ്യാൻ ഭരണഘടന വ്യവസ്ഥ ചെയ്തിരുന്നില്ല. മറിച്ച് സൗകര്യാനുസരണം, അനുയോജ്യമായ വ്യവസ്ഥകൾ നിർമ്മിക്കാൻ ആർട്ടിക്കിൾ 70 പാർലമെന്റിന് അധികാരം നൽകിയിരുന്നു.



ഡോ: സക്കീർ ഹുസ്സയിൻ
വി. വി. ഗിരി

ഡോ: രാജേന്ദ്രപ്രസാദ്

ഗിരി ഊർജ്ജസ്വലനായി തിരഞ്ഞെടുപ്പു പ്രചാരണത്തിനിറങ്ങി. ജൂലൈ 19-നും ആഗസ്റ്റ് 13-നും ഇടയ്ക്ക് ആവുന്നത്ര സംസ്ഥാന തലസ്ഥാനങ്ങൾ സന്ദർശിച്ച്, വോട്ടർമാരായ എം. എൽ. എ. മാരെയും എം. പി. മാരെയും ആവുന്നത്ര കണ്ടു, മീററിങ്ങുകളിൽ സംസാരിച്ചു. അന്നോളമുണ്ടാകാത്ത താല്പര്യമാണ് ആ തിരഞ്ഞെടുപ്പ് നാട്ടിലുടനീളം ഉണർത്തിയത്. മത്സരത്തിന്റെ ആദ്യഘട്ടങ്ങളിൽ ഗിരിയുടെ അടുത്ത ആരാധകർ പോലും അദ്ദേഹത്തിന്റെ വിജയസാദ്ധ്യത പത്തുശതമാനത്തിനപ്പുറം നൽകിയില്ല. അതേസമയം, കോൺഗ്രസ് പാർട്ടിക്കുള്ളിൽ സഞ്ജീവറെഡ്ഡിയുടെ നോമിനേഷൻ സംഘർഷങ്ങളുണ്ടാക്കി. കോൺഗ്രസ് പാർട്ടി എം. എൽ. എ. മാരെയും എം. പി. മാരെയും അവരുടെ മനസ്സാക്ഷിക്കനുസൃതമായി വോട്ടുചെയ്യാൻ അനുവദിക്കണമെന്ന് ജഗജ്ജീവൻറാമും അന്നത്തെ കോൺഗ്രസ് പ്രസിഡന്റ് നിജലിംഗപ്പയും പരസ്യമായി പറഞ്ഞതോടെ പാർട്ടിയിലെ ഉൾപ്പോരുകൾ വെളിവായി. ഇതോടെ, കോൺഗ്രസ് പാർട്ടിയിലെ അനേകം എം. പി. മാരും എം. എൽ. എ. മാരും 'ഫ്രീ വോട്ടി'നായി വാദിച്ചു തുടങ്ങി.

സ്വതന്ത്ര, ബി. കെ. ഡി, ജനസംഘം എന്നീ പാർട്ടികൾ സി. ഡി. ദേശ്മുഖിനെ നോമിനേററുചെയ്തതോടെ തിരഞ്ഞെടുപ്പിന്റെ ഫലത്തെക്കുറിച്ച് രാജ്യത്തുണ്ടായിരുന്ന അനിശ്ചിതാവസ്ഥ മൂർച്ഛിച്ചു. ആഗസ്റ്റ് 20-ന് ഫലം വെളിവായപ്പോൾ പരക്കെ അമ്പരപ്പായിരുന്നു. മൊത്തം 8,36,337 വോട്ട് പോൾചെയ്തതിൽ ആദ്യത്തെ എണ്ണലിൽ ഗിരിക്ക് 4,01,515 വോട്ടും സഞ്ജീവറെഡ്ഡിക്ക് 3,13,548 വോട്ടും ദേശ്മുഖിന് 1,12,769 ഓരോ വോട്ടും ലഭിച്ചു. മററ് 12 സ്ഥാനാർത്ഥികളിൽ രണ്ടുപേർക്ക് ഓരോ വോട്ടുപോലും കിട്ടിയില്ല. ശേഷിച്ചവർക്ക് തീരെ തുച്ഛമായ വോട്ടുകളാണു ലഭിച്ചത്. കൈമാററം ചെയ്യാനാവാത്ത ഒരേയൊരു വോട്ടുള്ള ആനുപാതികപ്രാതിനിദ്ധ്യം അനുസരിച്ചായിരുന്നു പ്രസിഡന്റിനെ തിരഞ്ഞെടുത്തത്. അപ്പോൾ വിജയിയാകുന്ന സ്ഥാനാർത്ഥിക്ക് ഒരു ക്വോട്ടാ കിട്ടേണ്ടതുണ്ട്. ആകെ പോൾ ചെയ്തവയിൽ സാധുവായ വോട്ടുകളുടെ എണ്ണത്തെ 2 കൊണ്ടു ഹരിച്ച് (നികത്തേണ്ടസ്ഥാനം + ഒന്ന്) കിട്ടുന്ന ഹരണഫലത്തോട് ഒന്നു കൂട്ടിയാൽകിട്ടുന്ന സംഖ്യയാണിത്.



സഞ്ജീവ റെഡ്ഡി

മത്സര രംഗത്ത് എത്ര സ്ഥാനാർത്ഥികളുണ്ടോ അത്രയും പ്രിഫറൻസ് വോട്ടുകൾ ഓരോ ഇലക്ടർക്കും രേഖപ്പെടുത്താം. ഈ തിരഞ്ഞെടുപ്പിൽ ഒരു സ്ഥാനാർത്ഥിക്ക് വിജയിക്കാൻ ആവശ്യമായ ക്വോട്ട 4,18,169 വോട്ടായിരുന്നു. ആദ്യറൗണ്ട് വോട്ടെണ്ണലിൽ ആർക്കും ഈ ക്വോട്ട ലഭിച്ചിരുന്നില്ല. തുടർന്ന് ഏററവും കുറഞ്ഞ വോട്ടുകിട്ടിയ സ്ഥാനാർത്ഥിയുടെ പേര് നീക്കം ചെയ്യും. ആ സ്ഥാനാർത്ഥിക്കു കിട്ടിയ വോട്ട്, അടുത്ത പ്രിഫറൻസ് രേഖപ്പെടുത്തിയ സ്ഥാനാർത്ഥിക്കായി മാററും. ഈ പ്രക്രിയ തുടർന്ന്, രംഗത്തു ഗിരിയും സഞ്ജീവറെഡ്ഡിയും മാത്രമായി. ഇത്രയുമായപ്പോൾ ഗിരിക്ക് 4,20077 വോട്ടും (നിർദ്ദിഷ്ട ക്വോട്ടയേക്കാൾ 1908 വോട്ടു കൂടുതൽ) സഞ്ജീവ റെഡ്ഡിക്ക് 4,05,427 വോട്ടും (12,742 കുറവ്) കിട്ടി. ആദ്യത്തെ വോട്ടെണ്ണലിനെ ആധാരമാക്കി നടത്തിയ അപഗ്രഥനത്തിൽ പാർലമെന്റംഗങ്ങളുടെ 359 ഒന്നാം പ്രിഫറൻസ് വോട്ടുകളും ഗിരിക്കു കിട്ടിയപ്പോൾ സഞ്ജീവ റെഡ്ഡിക്ക് അതിന്റെ എണ്ണം 268 ആയിരുന്നുവെന്നു മനസ്സിലായി. സ്റ്റേററ് അസംബ്ലികളിൽ പതിനൊന്നെണ്ണത്തിലെ ഭൂരിപക്ഷം ഗിരിക്കും ആറെണ്ണത്തിലെ ഭൂരിപക്ഷം വോട്ടുകൾ സഞ്ജീവറെഡ്ഡിക്കും കിട്ടി. കേരളത്തിൽ ഗിരിക്കു കിട്ടിയ ഫസ്റ്റ് പ്രിഫറൻസ് വോട്ടുകൾ 103 ആയിരുന്നു. പതിനഞ്ചെണ്ണമാണ് സഞ്ജീവ റെഡ്ഡിക്കു കിട്ടിയത്. അവസാനം ഗിരി തിരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെട്ടു. 1969 ആഗസ്റ്റ് 24-ന് അധികാരമേററ ഗിരി അഞ്ചുകൊല്ലം രാഷ്ട്രപതിയായി തുടർന്നു.



ഡോ: എസ്. രാധാകൃഷ്ണൻ

ഗിരിയുടെ തിരഞ്ഞെടുപ്പിലുണ്ടായ രാഷ്ട്രീയ സമ്മർദ്ദങ്ങൾ അദ്ദേഹം സ്ഥാനമേററതിനു ശേഷവും തുടർന്നു. 1969 സെപ്ററംബർ 17-നും 19-നും ഇടയ്ക്ക് ഗിരിയുടെ തിരഞ്ഞെടുപ്പിനെ ചോദ്യം ചെയ്യുന്ന അഞ്ചു ഹർജികൾ ഫയൽ ചെയ്തു. മൂന്നു ഹർജികൾ നടപടിക്രമങ്ങളെ ചോദ്യംചെയ്യുന്നവയായിരുന്നു— അവയിലൊന്നു പിന്നീട് പിൻവലിക്കുകയുണ്ടായി. എന്നാൽ, രാജ്യസഭാംഗമായ എൻ. ശ്രീരാമറെഡ്ഡിയും മററ് 12 പേരും ചേർന്നുള്ളതും ലോകസഭാംഗമായ അബ്ദുൾ ഗാനി ദർ മററ് 17 പേരും ചേർന്നുള്ളതുമായ രണ്ടു ഹർജികൾ, തിരഞ്ഞെടുപ്പിന്റെ നിയമപരവും ഭരണഘടനാപരവുമായ സാധുതയെ ചോദ്യം ചെയ്യുന്നതും അന്യായമായ സ്വാധീനം ആരോപിക്കുന്നതും ആയിരുന്നു. ഇലക്ഷൻ നടക്കുമ്പോൾ കോൺഗ്രസ് പാർട്ടിയിൽ ഉണ്ടായ കടുത്ത ഉൾപ്പോരുകൾ വെളിവാക്കുന്നവയായിരുന്നു ആ രണ്ടു ഹർജികളും. ജസ്റ്റിസ് എസ്. എം. സിക്രിയുടെ കീഴിൽ സുപ്രീംകോർട്ടിലെ അഞ്ചംഗബെഞ്ച് ഹർജികൾ കേട്ടു. അമ്പതു സിററിങ്ങുകൾക്കുശേഷം 1970 മേയ് 11-ന് ഹർജികൾ തള്ളിക്കൊണ്ട് ഏകകണ്ഠമായ വിധിയുണ്ടായി. കേസിൽ ഗിരിക്കുവേണ്ടി വാദിച്ച സി. കെ. ഡഫ്ത്താരി തന്റെ വാദം അവസാനിപ്പിച്ചതിങ്ങനെയായിരുന്നു: "ആർക്കും, വിശേഷിച്ച് രാഷ്ട്രത്തിന്, ഒരു ഗുണവും ചെയ്യാത്ത ഒരു തമാശ കാട്ടാനേ ഹർജികൾ ഉതകിയുള്ളൂ." ഗിരി സ്വയം ഹാജരായി തെളിവുനൽകി. മററു ചില പ്രശസ്ത വ്യക്തികളും മന്ത്രിമാരും എം. പി മാരും ഇരുഭാഗത്തിനും വേണ്ടി സാക്ഷികളായി.



ഫക്റുദ്ദീൻ അലി അഹമ്മദ്



1974-ലെ തിരഞ്ഞെടുപ്പ് താരതമ്യേന തണുപ്പൻമട്ടിലായിരുന്നു. രാഷ്ട്രീയാവേശമോ വിവാദങ്ങളോ ഒന്നും ഉണർത്താത്ത ഒന്ന്. ശക്തരായ രണ്ടു സ്ഥാനാർത്ഥികളേ ഉണ്ടായിരുന്നുള്ളൂ. ഫക്റുദ്ദീൻ അലി അഹമ്മദും, ത്രിദീപ് ചൗധുരിയും. ചട്ടം പാലിച്ചിട്ടില്ലെന്ന കാരണത്താൽ റിട്ടേണിങ് ഓഫീസർ ധാരാളം നാമനിർദ്ദേശ പത്രികകൾ നിരസിച്ചു. ഫക്റുദ്ദീൻ അലി അഹമ്മദിന് 7,65,587 വോട്ടും ത്രിദീപ് ചൗധുരിക്ക് 1,89,196 വോട്ടും ലഭിച്ചു. ഫക്റുദ്ദീൻ അലി അഹമ്മദ് തിരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെട്ടു. അദ്ദേഹം 1974-ആഗസ്റ്റ് 24-ന് അധികാരമേററുവെങ്കിലും കാലാവധി പൂർത്തിയാക്കാനായില്ല. ആകസ്മികമായി 1977-ഫെബ്രുവരി 11-ന് അദ്ദേഹം അന്തരിച്ചു. 1977-ജൂലൈയിൽ സഞ്ജീവറെഡ്ഡി പ്രസിഡന്റാ

യി തിരഞ്ഞെടുക്കുംവരെ, അന്നത്തെ വൈസ് പ്രസിഡന്റ് ബി. ഡി. ജെട്ടി പ്രസിഡന്റുസ്ഥാനം വഹിച്ചു. 1977-ലെ പൊതു തിരഞ്ഞെടുപ്പിൽ ജനതാപാർട്ടി അധികാരത്തിൽ വരുകയും ഇന്ദിരാ ഗാന്ധിയുടെ നേതൃത്വത്തിലുള്ള കോൺഗ്രസ് പാർട്ടി പ്രതിപക്ഷത്തേക്ക് തള്ളപ്പെടുകയും ചെയ്തതോടെ ദേശീയ രാഷ്ട്രീയം ഇവിടെ ഒരു വൃത്തം പൂർത്തിയാക്കിയിരുന്നു. സമ്മതിദായകരുടെ രാഷ്ട്രീയ ചായ്‌വുകൾക്കുതന്നെ മാററം വന്നുകഴിഞ്ഞിരുന്നു. സഞ്ജീവറെഡ്ഡി ഐകകണ്യേന തിരഞ്ഞെടുക്കപ്പെട്ടു.

1982-ലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിന് സർവ്വസമ്മതനായ ഒരു സ്ഥാനാർത്ഥിയുണ്ടാവുമോ? പാർലമെന്റിന്റെ ഇരുസഭകളിലും സംസ്ഥാന അസംബ്ലികളിൽ ആകപ്പാടെയും കോൺഗ്രസ്-ഐക്ക് നിർണ്ണായക ഭൂരിപക്ഷമുണ്ട്. ആ പാർട്ടി നിർദ്ദേശിക്കുന്ന സ്ഥാനാർത്ഥിയെ വിജയിപ്പിക്കാൻ അവർ വിചാരിച്ചാൽ സാധിക്കുന്നതേയുള്ളൂ. ലോക്‌സഭയിലെയും രാജ്യസഭയിലെയും സംസ്ഥാന ലെജിസ്ലേററീവ് അസംബ്ലികളിലെയും തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളാണ് പ്രസിഡന്റിനെ തിരഞ്ഞെടുക്കേണ്ടത്. യൂണിയൻ ടെറിററിറികളിലെ എം. എൽ. എ. മാർക്ക് പ്രസിഡന്റിനെ തിരഞ്ഞെടുക്കാൻ അധികാരമില്ല. പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ സംസ്ഥാനങ്ങൾക്ക് തുല്യ പ്രാതിനിധ്യം വേണമെന്നും സംസ്ഥാനങ്ങൾ മൊത്തമായും യൂണിയനും തമ്മിൽ തുല്യത വേണമെന്നും ഭരണഘടന അനുശാസിക്കുന്നു. ഇതിനായി, ഓരോ പാർലമെന്റംഗത്തിനും ഓരോ സംസ്ഥാനത്തിലെയും ഓരോ എം. എൽ. എ.ക്കും അവകാശമുള്ള വോട്ടുകൾ താഴെപ്പറയും പ്രകാരം നിശ്ചയിക്കുന്നു.

സംസ്ഥാനത്തെ ജനസംഖ്യയെ അസംബ്ലിയിലെ എം. എൽ. എ. മാരുടെ എണ്ണംകൊണ്ടു ഭാഗിക്കുമ്പോൾ കിട്ടുന്ന സംഖ്യയിൽ എത്ര ആയിരങ്ങൾ ഉണ്ടോ അത്രയും വോട്ട് ആ സംസ്ഥാനത്തെ ഓരോ എം. എൽ. എ. ക്കുമുണ്ട്. ആയിരങ്ങൾ മാററിയാൽ ബാക്കി വരുന്ന സംഖ്യ 500-നു മേലാണെങ്കിൽ ഓരോ അംഗത്തിന്റെയും വോട്ടിന്റെ എണ്ണം ഒന്നു കൂടുന്നു. എല്ലാ സംസ്ഥാനങ്ങളിലെയും എം. എൽ. എ. മാരുടെ മൊത്തം വോട്ടുകളുടെ എണ്ണം പാർലമെന്റിന്റെ ഇരുസഭകളിലെയും അംഗസംഖ്യകൊണ്ട് ഹരിച്ചുകിട്ടുന്ന സംഖ്യയാണ് ഓരോ എം. പി. ക്കും അവകാശപ്പെട്ട വോട്ടുകൾ. പകുതിയിൽക്കൂടുതൽ വരുന്ന ഘടകങ്ങളെ ഒന്നായെണ്ണുന്നു. മററുള്ളവയെ നിരാകരിക്കുന്നു. വരുന്ന തിരഞ്ഞെടുപ്പിൽ കേരള സംസ്ഥാന അസംബ്ലിയിലെ ഓരോ അംഗത്തിനും അവകാശമുള്ള വോട്ടിന്റെ വില 152 ആണ്. ഓരോ എം. പി. യുടെയും വോട്ടിന്റെ മൂല്യം 702 ആണ്. എല്ലാ എം. പി. മാരുടെയും വോട്ടുകളുടെ മൊത്തം മൂല്യം എല്ലാ സംസ്ഥാന അസംബ്ലികളിലെയും അംഗങ്ങളുടെ വോട്ടുകളുടെ മൊത്തം മൂല്യത്തിന് ഏകദേശം തുല്യമായിരിക്കും. അങ്ങനെ, 1982-ലെ തിരഞ്ഞെടുപ്പിൽ എം. എൽ. എ.മാരുടെ മൊത്തം വോട്ടുകളുടെ മൂല്യം 5,43,415 ആണ്. എം. പി. മാരുടെ മൊത്തം വോട്ടുകളുടെ മൂല്യം 5,43,348 വരും. രണ്ടുംചേർന്ന് 10,86,763 വോട്ടുണ്ടെന്നർത്ഥം.

അടുത്തമാസം പ്രസിഡന്റ് തിരഞ്ഞെടുപ്പു നടക്കുമ്പോൾ ആസ്സാമിന് പങ്കെടുക്കാനുള്ള അവകാശം നിഷേധിക്കുന്നതാണ്. അവിടത്തെ അസംബ്ലി പിരിച്ചുവിട്ട് ഇപ്പോൾ ആസ്സാം, പ്രസിഡന്റ് ഭരണത്തിൻകീഴിലാണ്. 1974-ൽ പ്രസിഡന്റ് തിരഞ്ഞെടുപ്പു നടക്കുമ്പോൾ ഗുജറാത്തിനു പങ്കെടുക്കാനായില്ല. ഗുജറാത്തിൽ പ്രസിഡന്റ് ഭരണമായിരുന്നു അന്ന്. ഭരണഘടനാപരവും മററുമായ ചില വൈഷമ്യങ്ങൾ കാരണം പ്രസിഡന്റ് തിരഞ്ഞെടുപ്പിനുമുമ്പ് സംസ്ഥാനത്ത് അസംബ്ലി തിരഞ്ഞെടുപ്പു നടത്താൻ കഴിയാതെപോയി. ഒരു സംസ്ഥാന

(ശേഷം 18-ാം പേജിൽ)




# രാജാവിന് വഴിമാറാം


മുടി ചൂടിയ മന്നൻ—
ബ്യോൺ ബോർഗ്

**ബ്യോ**ൺ ബോർഗിന്റെ ചെരിപ്പിന്റെ വാർ അഴിക്കാൻ മാത്രമല്ല ബോർഗിന്റെ റാക്കററ് ഏന്താനും യോഗ്യതയുള്ള ഒരാൾ ഇതാ പിന്നാലെ എത്തിയിരിക്കുന്നു. മാററ്സ് വിലാൻഡർ. പതിനെട്ടാം വയസ്സിലാണ് ബോർഗ് ഫ്രെഞ്ച് ഓപ്പൺ നേടിയത്. വിലാൻഡർ ആ റെക്കോർഡ് ഒരു വയസ്സുകൂടി താഴ്ത്തി പതിനേഴാമത്തെ വയസ്സിൽ അതു നേടിയെടുത്തിരിക്കുന്നു. സ്വർണ്ണ തലമുടിക്കാരനു ചെമ്പൻമുടിക്കാരനായ ഒരു പിൻഗാമി.

മേയ് ഇരുപത്തിനാലുവരെ മാററ്സ് വിലാൻഡറിനെ ആരും അധികമൊന്നും അറിഞ്ഞിരുന്നില്ല. ടെന്നീസ് കോർട്ടിൽ കാലുകളെ ചിറകാക്കി മാററിയിരുന്ന ബോർഗിന്റെ നാട്ടിൽനിന്നും ഫ്രെഞ്ച് ഓപ്പണിനെത്തിയ ഒരു കിളുന്തു പയ്യൻ. ഒരിക്കൽ ഓറഞ്ച് ബൗൾ കിരീടം ചൂടിയിട്ടുണ്ട്. പലക്കും ഇതിലധികമൊന്നും ആ കൊച്ചു മിടുക്കനെക്കുറിച്ച് അറിയാമായിരുന്നില്ല. എന്നാൽ മത്സരങ്ങൾ പുരോഗമിച്ചതോടുകൂടി ടെന്നീസ് ലോകത്തിന്റെ ശ്രദ്ധ ആ ചെമ്പൻമുടിക്കാരനിലേക്ക് ഒഴുകിയിറങ്ങുവാൻ തുടങ്ങി.

മേയ് മാസത്തിലെ അവസാനത്തെ ദിവസം പാരീസ് മുൻപ് ഒരിക്കലും ഉണ്ടായിട്ടില്ലാത്ത ചൂടിൽ വെന്തുരുകുകയായിരുന്നു. ആ സൂര്യതാപത്തിന്റെ തീക്കൈകളിൽ നിന്നും റോളണ്ട് ഗാരോസിലെ സെന്റർ കോർട്ടിനും തെന്നിമാറുവാൻ കഴിഞ്ഞില്ല. തൊണ്ണൂററഞ്ചു ഡിഗ്രി ഫാരൻഹീററിനെ കുളിർമ്മയായി സങ്കല്പിച്ചുകൊണ്ട് ആയിരങ്ങൾ ഇവാൻ ലെൻഡലും മാററ്സ് വിലാൻഡറും തമ്മിലുള്ള പോരാട്ടം കാണുവാൻ ശ്വാസം അടക്കിപ്പിടിച്ചു. വെയിലിന്റെ ക്രൂരത കാരണം വീടുകളിൽ തങ്ങിയവർ ടെലിവിഷനിൽ റോളണ്ട് ഗാരോസിലെ സെന്റർകോർട്ട് തെളിയുന്നതും കാത്ത് കണ്ണിമയ്ക്കാതിരുന്നു. കളി ആരംഭിച്ചതോടെ പുറത്ത് കത്തിനിന്ന വെയിലിന്റെ തീക്ഷ്ണത അവർ മറന്നു. ആവേശത്തിന്റെ തീക്ഷ്ണതയിൽ അവരും താഴ്ന്നുപോകുകയായിരുന്നു. അക്ഷരാർത്ഥത്തിൽത്തന്നെ റോളണ്ട് ഗാരോസിനെ വിഭ്രമത്തിലാഴ്ത്തിയ നാലുമണിക്കൂറുകൾ. അതിന്റെ അവസാനം കളിമൺ കോർട്ടിലെ മാന്ത്രികൻ എന്നു വാഴ്ത്തുന്ന ലെൻ



ഡൽ, വിജയം വിലാൻഡറിന് അടിയറവുവച്ചു. അതു കണ്ടിരുന്നവർ വിസ്മയിച്ചു. അവരിൽപലരും ഉരുവിട്ടു: "ഇതാ മറെറാരു ബോർഗ്."

"ഞാൻ പരമാവധി ശ്രമിച്ചു. പക്ഷേ വിജയം എന്നെ കൈവിട്ടുകളഞ്ഞു." പരാജയത്തിൽ തളർന്ന ലെൻഡൽ പറഞ്ഞു. വിലാൻഡർ ബോർഗിന്റെ പിൻഗാമിയാകുമോ? ലെൻഡലിനോട് ചോദിച്ചു. "ഫ്രെഞ്ച് ഓപ്പൺ നേടാൻ മാററ്സിന് ഇനിയും മൂന്ന് കടമ്പകൾകൂടി കടക്കണം. ശാരീരികമായും മാനസികമായും അവനെ സംബന്ധിച്ചിടത്തോളം അതു വളരെയേറെ കഠിനമായിരിക്കും." ലെൻഡൽ അസാദ്ധ്യമെന്ന് കരുതിയ ആ മൂന്നു കടമ്പകളും വിലാൻഡർ ചാടിക്കടന്നു. വിററാസ് ജെറുലൈററ്സിനെ കീഴടക്കി, ജോസ് ലൂയിസ് ക്ളാർക്കിനെ മുട്ടുകുത്തിച്ചു. അവസാനം സീഡ് ചെയ്യപ്പെടാത്ത വിലാൻഡർ, ഗ്വിലെർമോവിലാസ് എന്ന മൂന്നാം സീഡിനെ വിനയാന്വിതനാക്കി. പതിനെട്ട് തികയാൻ ഇനിയും എഴുപത്തേഴ് ദിവസം വേണ്ടുന്ന മാററ്സ് വിലാൻഡർ എന്ന കൊച്ചുമിടുക്കന്റെ മഹത്തായ വിജയമുഹൂർത്തം. പതിനെട്ട് വയസ്സും ആറ് ദിവസവും പൂർത്തിയായപ്പോഴാണ് ബോർഗ് ഫ്രെഞ്ച് ഓപ്പണിനെ പുൽകിയത്.

ഗ്വിലെർമോ വിലാസിനെ വീഴ്ത്തി ഫ്രെഞ്ച് ഓപ്പൺ ചൂടിനിന്ന അഞ്ചടി പതിനൊന്ന് ഇഞ്ച് ഉയരമുള്ള മാററ്സ് വിലാൻഡർ പറഞ്ഞു: "നാലാമത്തെ സെററ് തുടങ്ങിയപ്പോൾ എന്റെ കൈകൾ കഴയുവാൻ തുടങ്ങി. ഞാൻ വളരെ ഏറെ പരിക്ഷീണനായിക്കഴിഞ്ഞിരുന്നു. ഒരു സെററുകൂടി കളിക്കേണ്ടിവന്നിരുന്നെങ്കിൽ... ഹോ. എനിക്ക് ഓർക്കുവാൻ കൂടിവയ്യ."

"മാററ്സിന്റെ റാക്കററിൽ നിന്നും ഉതിർന്നുവീഴുന്ന പന്തുകൾ താഴെയെത്തുവാൻ വളരെയേറെ സമയം എടുത്തു. ഈ സമയം അവന് തന്റെ പൊസിഷൻ ശരിയാക്കുവാൻ ധാരാളമായിരുന്നു. ഈ 'കസൃതിത്തരത്തെ' നേരിടുവാൻ എനിക്ക് അറിഞ്ഞുകൂടായിരുന്നു. കിരീടം വിട്ടുകൊടുത്ത വിലാസ് സമാശ്വസിച്ചു.

എതിരാളിയുടെ റാക്കററിൽനിന്നും അഗ്നിശരം കണക്കെ തെറിച്ചുവീഴുന്ന പന്തുകളെ പുഷ്പസായകമാക്കി തിരിച്ചയയ്ക്കുന്ന പ്രത്യേക ടെക്‌നിക്കിന് ഉടമയായ ഈ കുരുന്നു പയ്യനിൽ പലരും ബോർഗിന്റെ സാമ്യം കണ്ടെത്തുന്നു. പന്ത്രണ്ടാമത്തെ വയസ്സിൽ ഐസ്‌ഹോക്കി വിട്ടിറങ്ങി ടെന്നീസ് റാക്കററ് എടുത്ത ബോർഗിന്റെ കഥ പറഞ്ഞുപഴകിയതാണല്ലോ. പതിനൊന്നു വയസ്സുവരെ വിലാൻഡറും മഞ്ഞിൻപാളിയിലൂടെ തെന്നിനടക്കുകയായിരുന്നു. അതിനുശേഷമാണ് മാററ്സ് തന്റെ ഭാഗ്യം പൂർണ്ണമായും ടെന്നീസ് കോർട്ടിൽ പരീക്ഷിക്കുവാൻ തീരുമാനിച്ചത്.

എതിരാളിയുടെ മുട്ടുമടക്കാൻ എപ്പോഴും ബോർഗ് പ്രയോഗിക്കാറുള്ള ആയുധം ഇരുകൈയും ചേർത്തുപിടിച്ചുള്ള ബാക്ക്ഹാൻഡ് ഷോട്ട് ആണ്. മാററ്സിന്റെയും പ്രത്യേകത ഇതുതന്നെയാണ്. ബോർഗിന്റെ ടു ഹാൻഡഡ് ബാക്ക് ഹാൻഡിനു മൂർച്ച കുറഞ്ഞുതുടങ്ങിയപ്പോൾ അതു ഏറെറടുക്കുവാനാണോ മാററ്സ് നിങ്ങൾ എത്തിയിരിക്കുന്നത്? ആരോ ചോദിച്ചു. "ദയവായി എന്നെ ബോർഗുമായി തുലനം ചെയ്യല്ലേ! എല്ലാ കളിക്കാരും വ്യത്യസ്തരാണ്. ബോർഗ് പ്രസിദ്ധനാകുന്നതിനു മുൻപും ഞാൻ ടു ഹാൻഡഡ് ബാക്ക് ഹാൻഡ് ഉപയോഗിക്കുമായിരുന്നു. ഏഴാമത്തെ വയസ്സുമുതൽ ടെന്നീസ് കളിക്കുന്നവനാണ് ഞാൻ," അഭിമാനിയായ വിലാൻഡർ പറഞ്ഞു.


കിരീടാവകാശി—മാററ്സ് വിലാൻഡർ

ബോർഗിന്റെ വാക്കുകളിലും ചലനങ്ങളിലും തുളുമ്പിനിൽക്കുന്ന ആ മാന്യതയുണ്ടല്ലോ, അതു് ഇന്നലെവരെ നമുക്ക് മററാരിലും കാണുവാൻ കഴിയുമായിരുന്നില്ല.

ജോ ലൂയിസ് ക്ലാർക്കും വിലാൻഡറുമായുള്ള ഫ്രെഞ്ച് ഓപ്പൺ സെമിഫൈനൽ മത്സരം. റഫറിയുടെ കണക്കനുസരിച്ച് വിലാൻഡർ ജയിച്ചുകഴിഞ്ഞിരുന്നു. ലൈൻകാൾ തെററാണെന്ന് തോന്നിയതുകൊണ്ട് തനിക്ക് അനുകൂലമായി കിട്ടിയ മാച്ച് പോയിന്റ് വിലാൻഡർ സ്വീകരിച്ചില്ല. "എനിക്ക് ഇങ്ങനെ ജയിക്കണമെന്നില്ല." വിലാൻഡർ പറഞ്ഞു. ആ പോയിന്റ് വീണ്ടും കളിച്ചു. വിലാൻഡർ വീണ്ടും ജയിച്ചു. ബോർഗ് അല്ലാതെ ടെന്നീസ് കോർട്ടിൽ ഇത്രയേറെ മാന്യത ഇതിനു മുൻപ് മററാരെങ്കിലും കാണിച്ചിട്ടുണ്ടോ?

ബോർഗ് വിംബിൾഡൻ മക്‌എൻറോയ്ക്ക് അടിയറവുവയ്ക്കുന്നതുകണ്ട സ്വീഡൻ വിലപിച്ചു: "രാജാവ് മരിച്ചു. രാജാവ് നീണാൾ വാഴട്ടെ." ഇന്നവർക്ക് ആവേശത്തോടെ പറയാം "ഇതാ യുവരാജാവെത്തിയിരിക്കുന്നു!"

1980-ൽ മിയാമി ബീച്ചിൽ നടന്ന പതിനാറുവയസ്സിനു താഴെയുള്ളവർക്കുവേണ്ടിയുള്ള സിംഗിൾസ് ടെന്നീസ് ടൂർണമെന്റിൽ ടൈററിൽ കരസ്ഥമാക്കിക്കൊണ്ടായിരുന്നു മാററ്സ് വിലാൻഡർ അമേരിക്കയിൽ തന്റെ സാന്നിദ്ധ്യം അറിയിച്ചതു്. ചെക്കോസ്ലോവാക്യയിൽ നടന്ന പതിന്നാലുകാർക്കുവേണ്ടിയുള്ള ചാമ്പ്യൻഷിപ്പിലും ബസ്സാഡിൽ നടന്ന പതിനാറുകാർക്കുവേണ്ടിയുള്ള ചാമ്പ്യൻഷിപ്പിലും ഈ സ്വീഡിഷ് ബാലൻ കിരീടം നേടിയിട്ടുണ്ട്. ടോം എക്‌ലണ്ടിന്റെ ശിക്ഷണമാണ് മാററ്സ് വിലാൻഡർ എന്ന പുതിയ കളിക്കാരനെ ലോകത്തിനു നൽകിയത്.

**കൗമുദി ന്യൂസ് സർവീസ്**

**കൗമുദി ന്യൂസ് സർവീസ്**

# കോട്ടയം പുഷ്പനാഥും കോട്ടയത്തെ 'മ' പ്രസിദ്ധീകരണങ്ങളും

മലയാള മനോരമ, മനോരാജ്യം, മംഗളം, മാമാങ്കം, മനഃശബ്ദം, മനോസാരഥി, ചിത്രകാർത്തിക, പശ്ചിമതാരക, ദീപിക, തുടിപ്പുകൾ, ജനനി, പ്രദീപം, പൗരധ്വനി. ഇത്തിരി നിറുത്തി, ഒന്നാലോചിച്ച് അയാൾ വീണ്ടും പറഞ്ഞുതുടങ്ങി. സിനിമാ മാസിക, ചിത്രരമ, ജനധ്വനി, വനിത, ബാലരമ, കുട്ടികളുടെ ദീപിക. തീർന്നോ? അയാൾ ഓർമ്മയിൽനിന്നു വീണ്ടും തപ്പിയെടുത്തു. കേരള കൗസ്തുഭം, മിതവാദി, ആയുർവേദരത്നം, ഹോമിയോ ജർണ്ണൽ, സഖി, റബ്ബർ. കോട്ടയത്തുനിന്നിറങ്ങുന്ന വാരികകളുടേയും മാസികകളുടേയും പേരുകൾ ചോദിച്ചപ്പോൾ പത്രക്കടക്കാരനായ ആ മനുഷ്യൻ ഇത്രയും പേരുകൾ പറഞ്ഞുതന്നു. ഇനിയും കാണുമായിരിക്കും. കേരളധ്വനി, യുവഭേരി, കോട്ടയം ടൈംസ്, സിന്ദാബാദ്, ഭാരതനാട് എന്നിങ്ങനെ അഞ്ചു സായാഹ്നദിനപത്രങ്ങളും കോട്ടയത്തുനിന്ന് പുറത്തിറങ്ങുന്നു. സായാഹ്നദിനപത്രങ്ങളിൽ ചിലതു് ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം മാത്രമേ ഇറങ്ങുകയുള്ളു. എന്നാലവയും സായാഹ്നദിനപത്രങ്ങൾ തന്നെ.

കോട്ടയത്തു നിന്നിറങ്ങുന്ന വാരികകളിൽ പലതും ലക്ഷങ്ങളിൽ ഓടുന്നവയാണ്. പ്രത്യേകിച്ചും 'മ'കാരപത്രങ്ങൾ. കേരളത്തിലെ വായനക്കാരെ പ്രബുദ്ധരാക്കാനൊന്നും കോട്ടയം പത്രങ്ങൾ മെനക്കെടാറില്ല. ലക്ഷങ്ങളിൽ ഓടിക്കുകയെന്ന ഏകലക്ഷ്യവുമായി കോട്ടയത്ത് പത്രങ്ങൾ പിറക്കുന്നു. കോട്ടയം വാരികകൾ അവശ്യാവശ്യമായ ഒരു പ്രത്യേകതരം എഴുത്തുകാരെയും വളർത്തിക്കൊണ്ടുവന്നിട്ടുണ്ട്. സ്ത്രീകളാണ് കോട്ടയം പത്രങ്ങളുടെ പ്രധാന വായനക്കാർ. തുടരൻ പ്രേമകഥകളും ഡിറക്ടീവ് നോവലുകളുമാണ് കോട്ടയം പത്രങ്ങൾ വായനക്കാർക്കു നൽകുന്ന ഏററവും മികച്ച വിഭവങ്ങൾ.

കോട്ടയത്തു നിന്നിറങ്ങുന്ന ബ്ലാക്ക് ആൻഡ് വൈററ് 'മ' കാര വാരികകളുടെ കുമ്പോളങ്ങൾ എവിടെയാണെന്ന് ആരും ഒന്നന്വേഷിച്ചുപോകും. പിന്നെ ഈ ചെറിയ പട്ടണമായ കോട്ടയത്തു നിന്നു തന്നെ എന്തുകൊണ്ടാണ് ഇത്രയധികം പത്രങ്ങൾ ഇറങ്ങുന്നതെന്നും.

സഹ്യപർവ്വതത്തിൻെറ താഴ്‌വരകളിലേക്ക് ഏററവുമധികം കുടിയേററം നടന്നിട്ടുള്ളത് കോട്ടയം ജില്ലയിൽനിന്നാണ്. ഈ താഴ്‌വരകളിലെ കുടിയേററ സമുദായത്തിൽ ഇന്നു് വലിയൊരു ജനസംഖ്യയുണ്ട്. പ്രസ്തുത ജനവിഭാഗത്തിനിടയിൽ ഏററവും പ്രചാരമുള്ളത് കോട്ടയം പത്രങ്ങൾക്കാണ്. നിരുപദ്രവകരമായ രീതിയിലേ ഈ പത്രങ്ങൾ പെരുമാറുകയുള്ളു. ചൂഷണത്തിനെതിരെ അടിസ്ഥാന ജനവിഭാഗങ്ങളെ ഉണർത്തിവിടുന്നില്ല. രാഷ്ട്രീയ പ്രബുദ്ധരാക്കുന്നില്ല. ധൈഷണിക ലോകത്തിലേക്കുള്ള ജാലകങ്ങൾ തുറന്നിടുന്നില്ല. സംഘടിത മതചിന്തകൾക്കെതിരെ നീങ്ങുന്നില്ല. സാർത്രും മാർക്സുമില്ല. സോഷ്യലിസ്ററ് കഥകളും പിക്കാസോവുമില്ല. സർവ്വത്രനിരുപദ്രവകരമായ ഒരു സമീപനം. രണ്ടു മൂന്നു പ്രേമകഥകളും ഡിറക്ടീവ് നോവലുകളും: ഇത്തിരി മനഃശാസ്ത്ര സംശയങ്ങളും കുറച്ചു കാർട്ടൂണുകളും. ഒരു പത്രാധിപരും ഡോക്ടറും മനഃശാസ്ത്രജ്ഞനും ഒരു മഹിളയും. മുട്ടത്തു വർക്കി, കാനം ഈ.ജെ, കോട്ടയം പുഷ്പനാഥ് എന്നിവരിലാരെങ്കിലുമൊരാളുണ്ടെങ്കിൽ കോട്ടയത്തുനിന്നൊരു ബ്ലാക്ക് ആൻഡ് വൈററ് വാരിക തുടങ്ങാം. പത്രക്കെട്ടുകൾ കേരളത്തിൻെറ നാനാഭാഗത്തേക്കും അയയ്ക്കാൻ കോട്ടയത്ത് നല്ല സൗകര്യമുണ്ട്. ഇത്രയും സൗകര്യം കേരളത്തിലെ ഒരു പട്ടണത്തിലുമില്ലെന്നാണ് പറയപ്പെടുന്നത്. ബോട്ടുണ്ട്. ട്രെയിനുണ്ട്. വേണ്ടത്ര പ്രൈവററ് ബസ്സുകളുണ്ട്. 'ചരക്ക്' മൂവ് ചെയ്യിക്കാനുള്ള എല്ലാ സൗകര്യങ്ങളുമുണ്ടെന്നർത്ഥം. സഹ്യപർവ്വതച്ചെരിവുകളിലൊഴുകുന്ന റബ്ബർക്കാററാസ്വദിച്ചു ജീവിക്കുന്ന ചട്ടയും മുണ്ടുമുടുത്ത അദ്ധ്വാനശീലരായ സ്ത്രീകളുടെ വീടുകളിലേക്ക് ഈ ബ്ലാക്ക് ആൻഡ് വൈററ് വാരികകൾ മുടങ്ങാതെ എത്തുന്നു. ആ താഴ്‌വരയിലെ പെൺകുട്ടികളേയും ആൺകുട്ടികളേയും പ്രേമത്തിൻെറ ബാലപാഠങ്ങൾ പഠിപ്പിക്കുന്നതു് ഈ വാരികകളാണ്. അവർക്ക് മനഃശാസ്ത്രത്തിൻെറ വെളിച്ചം ഈ പത്രങ്ങൾ നൽകുന്നു. അവരുടെ അഭിരുചികൾക്കു ചുററും ഈ മകാരപത്രങ്ങൾ വേലി കെട്ടുന്നു. തങ്ങളുടെ അവസ്ഥയുടെ നേർക്കു ഏതെങ്കിലുംവിധത്തിൽ പ്രതിഷേധിക്കാനുള്ള അവസരം ഈ പത്രങ്ങൾ നൽകുന്നില്ല. നമ്മുടെ കാലത്തെ സാഹിത്യവും കലയും ഈ പത്രങ്ങളുടെ പക്കകളിൽപ്പോലും കാണാനില്ല. പാവപ്പെട്ട ജനവിഭാഗങ്ങളിൽപ്പെട്ട വായിക്കാനറിയുന്നവരുടെ മാനസികജീവിതത്തെ ഒരു പരിധിയോളം ഈ പത്രങ്ങൾ നിയന്ത്രിക്കുന്നു. നക്ഷത്രഫലവും ഫലിതവും ഡോക്ടറുടെ സംസാരവും കോട്ടയത്തുനിന്നിറങ്ങുന്ന എല്ലാ പത്രങ്ങളിലും ഒരു സ്ഥിരം വിഭവമാണ്. 'നക്ഷത്രഫലങ്ങൾ' മനുഷ്യനെ വിധിയിൽ വിശ്വസിപ്പിക്കുന്നു. ളോഹയണിഞ്ഞ പുരോഹിതൻ മുതൽ തെരുവിൻെറ മൂലകൾ വീടാക്കിമാററിയ വേശ്യവരെ കോട്ടയം പത്രങ്ങളിൽ വരുന്ന നക്ഷത്രഫലങ്ങളെയും കാത്തിരിക്കുന്നു. ഫലിതപംക്തികളുടെ കാര്യം വളരെ ശോചനീയമായിത്തീർന്നിട്ടുണ്ട്. എങ്ങനെ കറന്നിട്ടും കിട്ടുന്നില്ല കോട്ടയം പത്രങ്ങൾക്ക് ഒരിററു ഫലിതം. ഫലിതമില്ലാത്ത ഫലിതപംക്തികൾ കോട്ടയം പത്രങ്ങളുടെ വായനക്കാരിൽ ഈയിടെയായി നല്ല മടുപ്പുളവാക്കുന്നുണ്ടെന്നു തോന്നുന്നു. പുസ്തകം മാറോടടക്കിപ്പിടിച്ച് ഒരു പെൺകുട്ടി കോളേജിലേക്കു പോവുകയാണ്. എതിരേ ഒരു കോന്തൻ നടന്നുവരുന്നു. കോന്തൻ പെൺകുട്ടിയോട് ചോദിക്കുന്നു: നീ എവിടെയാണ് പുസ്തകം അമർത്തിപ്പിടിച്ചിരിക്കുന്നതു?" പെൺകുട്ടിയുടെ മറുപടി: "എൻെറ നെഞ്ചിൽ." കോന്തൻ ചോദിക്കുന്നു: "നിൻെറ നെഞ്ചിനെന്താ ഇത്ര ഉയരം?" പെൺകുട്ടി പറയുന്നു: "അതെൻെറ രണ്ടു മുലകളാണ്." ഇവ്വിധമായിട്ടുണ്ട് കോട്ടയം പത്രങ്ങളിലെ ഫലിതങ്ങൾ. ഇതൊക്കെ വായിച്ച് ലക്ഷക്കണക്കിനു വായനക്കാർ ചിരിച്ചുകൊടുക്കുകതന്നെ വേണം. ഫലിതപംക്തികൾ വായിച്ച് ഇപ്പോൾ വായനക്കാർ ചിരിക്കുന്നതു് അതിലെ ഫലിതമില്ലായ്മയെക്കുറിച്ചോർത്താണ്.

കഴിഞ്ഞമാസം ചങ്ങനാശ്ശേരിയിൽ ഒരു സ്നേഹിതൻെറ വീടു സന്ദർശിച്ചപ്പോൾ ഈ ലേഖകനുണ്ടായ അനുഭവം പറയാം. അതൊരു ഞായറാഴ്ചയായിരുന്നു. സമയം വൈകുന്നേരം നാലുമണിയോടടുത്തുകാണും. ഈ ലേഖകൻെറ സ്നേഹിതനായ സർക്കാരുദ്യോഗസ്ഥൻ സഹധർമ്മിണിയുടെ മടിയിൽ തല വച്ചുറങ്ങുകയാണ്. സഹധർമ്മിണി ഏതോ ഒരു ബ്ലാക്ക് ആൻഡ് വൈററ് വാരികയിൽ അലിഞ്ഞുചേർന്നിരിക്കുകയുമായിരുന്നു. സ്നേഹിതൻെറ സഹധർമ്മിണി എന്നെക്കണ്ട് ചിരിച്ചു. ഇരിക്കാൻ അഭ്യർത്ഥിച്ചു. ആ സ്ത്രീയുടെ കണ്ണുകൾ വാരികയിലൂടെ ധൃതിയിൽ ചലിക്കുകയായിരുന്നു. ഇടയ്ക്കു് പറഞ്ഞു: "പ്ലീസ്, അഞ്ചുമിനിട്ട്." ആറേഴ മിനിട്ടെടുത്തുകാണും. അപ്പോഴേക്കും ആ സ്ത്രീയുടെ മുഖത്ത് വല്ലാത്തൊരു ദുഃഖഭാവം പ്രത്യക്ഷപ്പെട്ടിരുന്നു. വാരിക മടക്കിവച്ച് പ്രിയതമനെ ഉരുട്ടിവിളിച്ചു. പ്രിയതമൻ എൻെറ മുഖത്തേക്കുണർന്നു ചിരിച്ചു. അപ്പോഴേക്ക് സഹധർമ്മിണി പ്രിയതമനോടു പറയുകയായിരുന്നു: "ആ കാലമാടൻ അവളെ തല്ലിക്കൊന്നുകളഞ്ഞു. അവസാനഭാഗം നിങ്ങൾ കേട്ടില്ല, അല്ലേ?" പ്രിയതമൻ: "അപ്പോൾ ഇനി കഥ എങ്ങനെയായിരിക്കും നീളുക? എന്നിട്ട് എന്നോട് പറഞ്ഞു. "എന്തൊരു നോവലാണെന്നോ! ഹരംപിടിപ്പിക്കുന്ന ഒരുതരം കഥപറച്ചിൽ. ഞാൻ ഈ കഥ ആദ്യം ശ്രദ്ധിച്ചിട്ടില്ല. ഇവളാണ് അതു് എനിക്കു വായിച്ചുതന്നതു്. ഞായറാഴ്ച ഊണുകഴിഞ്ഞാൽ അവളിരുന്നു വായിച്ചുതരും."

ആരാണ് കഥാകൃത്തെന്ന് ഈ ലേഖകനു തിരക്കാതിരിക്കാൻ പററുമോ? കഥാകൃത്തിൻെറ പേരും കഥയുടെ പേരുമൊക്കെ മനസ്സിലാക്കി. ഈ കഥാകൃത്തിനെപ്പററി പറഞ്ഞുപോരുന്ന ഒരുകാര്യം ഓർമ്മയിലെത്തി. നോവലിൻെറ രണ്ടോ മൂന്നോ അദ്ധ്യായങ്ങളെഴുതി ആദ്യം പത്രാധിപരെ ഏല്പിക്കും. നല്ല ഒരു തുക അഡ്വാൻസ് പററും. പിന്നെ നോവലിൻെറ ഓരോ അദ്ധ്യായം വാങ്ങിക്കൊണ്ടുപോകാൻ പത്രമാപ്പീസിൽനിന്ന് ഒരാൾ കഥാകൃത്തിൻെറ വീട്ടിലെത്തണം. വന്ന ആളെ പുറത്തിരുത്തിയിട്ടായിരിക്കും കഥാകൃത്ത് അകത്തുപോയി ആ ആഴ്ചയ്ക്കുവേണ്ട അദ്ധ്യായം എഴുതിത്തീർക്കുക. ഒരുതവണ നമ്മുടെ കഥാകൃത്ത് പത്രമാപ്പീസിൽനിന്നെത്തിയ ആളോട് ചോദിച്ചു: "കഥ എവിടെ എത്തി? ഞാൻ അതങ്ങു മറന്നു. ഇക്കഴിഞ്ഞ ആഴ്ചയിൽ പ്രസിദ്ധീകരിച്ചതിൻെറ അവസാനത്തെ വാചകം ഓർമ്മയുണ്ടോ?" ആഗതൻ കഥ എവിടെ എത്തിയെന്നു വിശദീകരിച്ചു. കഥാകൃത്ത് നന്ദി പറഞ്ഞുകൊണ്ട് അകത്തുപോയി ഒരു മണിക്കൂർകൊണ്ട് മറെറ അദ്ധ്യായം പടച്ചുകൊടുത്തു. കോട്ടയത്തെ വാരികകളിൽ തുടർക്കഥകളും നോവലുകളുമൊക്കെ എഴുതുന്നവർ എത്ര ഭാഗ്യവാന്മാർ. അവർ എത്രവേഗം സമ്പന്നന്മാരാകുന്നു! എത്രലക്ഷം ആരാധകന്മാരെ നേടിയെടുക്കുന്നു!!



കോട്ടയം പുഷ്പനാഥ്

**കോട്ടയത്തുനിന്നിറങ്ങുന്ന ബ്ലാക്ക് ആൻഡ് വൈററ് പ്രസിദ്ധീകരണങ്ങൾ മലയാളികളുടെ സാംസ്കാരിക ജീവിതത്തെ വികലമാക്കുന്ന കഥ.**

കോട്ടയം പത്രങ്ങളുടെ രക്ഷകന്മാരിലൊരാളായ കോട്ടയം പുഷ്പനാഥിനെ ഒന്നു കാണാതെ പോകുന്നതു ശരിയോ? കോട്ടയം പത്രങ്ങൾ അവയുടെ അടിത്തറ കെട്ടിപ്പൊക്കുന്നതു് പുഷ്പനാഥ് എന്ന എഴുത്തുകാരൻെറ കഥാപ്രതിഭയിന്മേലാണല്ലോ. കോട്ടയം പത്രങ്ങളെ ജീവിപ്പിക്കുന്ന ത്രിമൂർത്തികളിലൊരാളാണ് കോട്ടയം പുഷ്പനാഥ്. മററു രണ്ടുപേർ മുട്ടത്തു വർക്കിയും കാനവുമാണെന്ന കാര്യം എല്ലാവർക്കുമറിയാവുന്നതാണ്. കാനത്തിൻെറയും മുട്ടത്തു വർക്കിയുടെയും വഴിയിലൂടെയല്ല പുഷ്പനാഥ് തൻെറ പ്രയാണമാരംഭിച്ചതു്. പക്ഷേ, കോട്ടയം പത്രങ്ങൾക്കുവേണ്ടി കഥപറഞ്ഞു കൊഴുപ്പിച്ചതിൽ പുഷ്പനാഥ് ഇവരുടെ ഒട്ടും പിന്നിലല്ല.

മുട്ടത്തുവർക്കിയും കാനവും നിത്യവും കോട്ടയം നഗരവുമായി ബന്ധപ്പെടാൻ സാധിക്കുന്ന അകലത്തിലല്ല താമസിക്കുന്നതു്. പുഷ്പനാഥിൻെറ വീട് കോട്ടയം നഗരത്തിൻെറ പ്രാന്തപ്രദേശമായ ചുങ്കം എന്ന സ്ഥലത്താണ്. കോട്ടയം പ്രൈവററ് ബസ്സ്റ്റാൻഡിൻെറ മുമ്പിലുള്ള ഏതെങ്കിലും ഒരു ഓട്ടോ റിക്ഷാക്കാരനോടു ചോദിച്ചാൽ മതി. കോട്ടയം പുഷ്പനാഥിൻെറ വീടുവരെയൊന്നു വിടാമോ?

അവിടെ എത്തിക്കാൻ അഞ്ചുരൂപ. അഞ്ചുരൂപ കൊടുത്താൽ ഏതു് ഓട്ടോറിക്ഷാക്കാരനും കണ്ണുംപൂട്ടി നിങ്ങളെ പുഷ്പനാഥിന്റെ വീട്ടിലെത്തിക്കും. രണ്ടാഴ്ച മുമ്പൊരു വെള്ളിയാഴ്ച, അങ്ങനെ ഈ ലേഖകൻ കോട്ടയം പുഷ്പനാഥിന്റെ വീട്ടിലെത്തി. വർഷകാലത്തിന്റെ തുടക്കം സൂചിപ്പിച്ചുകൊണ്ടു് മഴ തുടങ്ങിയിരുന്നു. പുഷ്പനാഥ് തന്റെ പണിപ്പുരയിലായിരുന്നു. ഏതോ നോവൽ പാതിയിലെത്തിയിരിക്കുന്നു. സഹധർമ്മിണി വീട്ടിലില്ല. പുഷ്പനാഥ് ആരംഭിച്ച പുഷ്പനാദം പബ്ലിക്കേഷൻസിന്റെ ചുമതല ഏറ്റെടുത്തു് അവർ നഗരത്തിലുള്ള ആ കൊച്ചു് ഓഫീസിൽ ഇരിക്കുകയാണു്.

കോട്ടയം പുഷ്പനാഥ് നൂറിലേറെ ഡിറ്റക്ടീവ് നോവലുകൾ എഴുതിയിട്ടുണ്ടു്. പേരുകൾ ഓർക്കാൻ അദ്ദേഹത്തിനു പോലും കഴിയുന്നില്ല. നോവലുകളിൻ മിക്കതും എട്ടും ഒമ്പതും പതിപ്പുകൾ അടിച്ചിറക്കിയിട്ടുണ്ടു്. ലക്ഷങ്ങളുടെ ബാങ്ക് ബാലൻസ് ഉണ്ടാകേണ്ട ആളായിരുന്നു. പണം ഒരുവഴിക്കുവന്നു, മറ്റൊരു വഴിയിലൂടെ പോയി. പലരും പുഷ്പനാഥിനെക്കൊണ്ടു നന്നായി. കോട്ടയത്തെ റോയൽ ബുക്ക്ഡിപ്പോ തന്റെ നോവലുകൾ വിറ്റു ലക്ഷങ്ങൾ സമ്പാദിച്ചുവെന്നാണു് പുഷ്പനാഥ് പറയുന്നതു്: 'പുഷ്പനാഥ്' എന്ന പേരിൽ പുഷ്പനാഥ് കുറച്ചു മുമ്പു് ഒരു വാരിക ഇറക്കി. അതു് ഒമ്പതു ലക്കങ്ങൾ കൊണ്ടവസാനിച്ചു. ഈയിടെ പുഷ്പനാഥും തന്റെ സ്നേഹിതനും ചേർന്നു് ഒരു ബിസിനസ് തുടങ്ങി. ഒരു വലിയ തുകയുംകൊണ്ടു് സ്നേഹിതൻ കടന്നുകളഞ്ഞപ്പോൾ ബിസിനസ് പൊളിഞ്ഞു. ഇനി ബിസിനസ്സിലേക്കൊന്നുമില്ല— അടങ്ങിയിരുന്നു നോവലുകൾ എഴുതുക.

ഹൈസ്കൂൾ അദ്ധ്യാപകനായ കോട്ടയം പുഷ്പനാഥ് ലോകകാര്യങ്ങളെക്കുറിച്ചൊക്കെ സാമാന്യം അറിവുള്ള ഒരാളാണു്. മലയാളത്തിലെ എല്ലാ പ്രസിദ്ധീകരണങ്ങളും മുടങ്ങാതെ വായിക്കും. ലോകനോവലിന്റെ മേഖലയിൽപ്പെട്ട പല ക്ലാസിക്കുകളും അദ്ദേഹം വായിച്ചിട്ടുണ്ടു്. താങ്കൾക്കു് എന്തുവേണമെങ്കിലും പറയാമെന്നായി ഈ ലേഖകൻ. പുഷ്പനാഥ് പറഞ്ഞുതുടങ്ങി: "ഞാൻ എഴുതുന്നതു് ഡിറ്റക്ടീവ് നോവലുകളാണു്. എന്റെ നോവലുകളിൽ പ്രേമവുമില്ല, അശ്ലീലവുമില്ല, ബലാത്സംഗവുമില്ല. ക്രൈം നോവലുകൾ ഞാൻ എഴുതിയിട്ടില്ല. ക്രൈം നോവലുകൾ പാശ്ചാത്യനാടുകളിലെ യുവാക്കളെ കുറ്റംചെയ്യാൻ പ്രേരിപ്പിക്കുന്നുവെന്നൊരു പരാതിയുണ്ടു്. അതു് പൂർണ്ണമായും ശരിയല്ല. ഞാൻ എഴുതുന്നതു് ഡിറ്റക്ടീവ് നോവലുകളാണു്. എന്റെ ഡിറ്റക്ടീവ് നോവലുകൾ ഒരുതരം ശാസ്ത്രകഥകളാണു്. ശാസ്ത്രത്തിലൂടെ മനുഷ്യനെത്തിച്ചേരാൻ കഴിയുന്ന അദ്ഭുത ലോകങ്ങളാണു് എന്റെ നോവലുകളിൽ കാണിക്കുന്നതു്. ഞാൻ കൈകാര്യംചെയ്യുന്ന നോവൽ ശാഖയ്ക്കു് ഭാവിയുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ എഴുത്തുകാർ ഇന്നു് പ്രേമകഥകൾ എഴുതുന്നില്ല. മനുഷ്യനെ നന്നാക്കാനുള്ള പുസ്തകം ഇനി വേണ്ടെന്നുവച്ചിരിക്കുകയാണു് അവർ. ഡിറ്റക്ടീവ് നോവലുകൾ വായിക്കാനാണു് സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ വായനക്കാർ താല്പര്യം പ്രകടിപ്പിക്കുന്നതു്. ഞാൻ കൈകാര്യം ചെയ്യുന്ന നോവൽ ശാഖയ്ക്കു് തികഞ്ഞ ഭാവിയുണ്ടെന്നാണു് എന്റെ വിശ്വാസം. എനിക്കെവിടെനിന്നും ഒരു പ്രോത്സാഹനവും ഇന്നേവരെ ഉണ്ടായിട്ടില്ല. എല്ലാ കോണുകളിൽനിന്നും എന്നെ അടിച്ചുതകർക്കാനേ ശ്രമിച്ചിട്ടുള്ളു. എന്റെ നോവൽ വായിച്ചിട്ടു് ആളുകൾ കൊല ചെയ്യുമെന്നു ഞാൻ വിചാരിക്കുന്നില്ല. എന്നാൽ കാക്കനാടന്റെയും വിജയന്റെയും മുകുന്ദന്റെയുമൊക്കെ കഥകൾ വായിച്ചു് ആളുകൾ തല തിരിഞ്ഞുപോയിട്ടുണ്ടു്. മദ്യപാനികളും കഞ്ചാവുവലിയന്മാരുമായിട്ടുണ്ടു്. ബലാത്സംഗക്കാരായിട്ടുണ്ടു്. കാക്കനാടന്റെയും മുകുന്ദന്റെയും നോവലുകൾ വായിച്ചപ്പോഴാണു് ഒന്നു കഞ്ചാവു വലിച്ചുനോക്കണമെന്നെനിക്കു തോന്നിയതു്. മലയാളത്തിൽ വളരെയധികം കൊട്ടിഘോഷിക്കപ്പെട്ടിട്ടുള്ള ഒരു നോവലാണല്ലോ 'ഖസാക്കിന്റെ ഇതിഹാസം'. ആ നോവൽ മനുഷ്യനു നൽകുന്ന സന്ദേശമെന്താണു്? ബലാത്സംഗത്തിൽനിന്നും ലോകത്തിനു വല്ലപാഠവും പഠിക്കാനുണ്ടോ? രവി പാമ്പിന്റെ പുറ്റിനു മുമ്പിൽ കാലുവച്ചുകൊടുത്തു് പാമ്പിനെക്കൊണ്ടു് കടിപ്പിച്ചു് ആത്മഹത്യ ചെയ്യുതിൽനിന്നു നിങ്ങൾ എന്താണു് ഉൾക്കൊള്ളുന്നതു്? ഇതൊക്കെ ഒരുതരം കളിയാണു്. വർക്കിയെയും കാനത്തെയും സാഹിത്യനായകന്മാർ അംഗീകരിക്കാത്തതിന്റെ പിന്നിൽ പല കഥകളുമുണ്ടു്. മുകുന്ദനെയും വിജയനെയും കാക്കനാടനെയും സാഹിത്യകാരന്മാരായി എണ്ണിപ്പോരുന്നതിന്റെ പിന്നിലും ചില മറിമായങ്ങളുണ്ടു്. മദ്യവും ചരസ്സും കഞ്ചാവും നമ്മുടെ ചെറുപ്പക്കാരുടെ ഇടയിൽ ഒരു ഫാഷനാക്കി മാറ്റുന്നതിൽ ഇവരുടെ കഥകളാണു് ഏറ്റവുമധികം പങ്കുവഹിച്ചതു്."





പുഷ്പനാദം പബ്ലിക്കേഷൻസിന്റെ നടത്തിപ്പുകാരി— മിസസ് പുഷ്പനാഥ്

പുഷ്പനാഥ് ഹൈസ്കൂളിൽ പഠിക്കുന്നകാലം. അന്നു് കോനൻഡോയിലിന്റെ തികഞ്ഞ ആരാധകനായ ഒരു കണക്കു് വാദ്ധ്യാരുണ്ടായിരുന്നു അദ്ദേഹത്തിനു്. ഈ വാദ്ധ്യാർ കണക്കു് ക്ലാസ് തുടങ്ങുന്നതിനുമുമ്പെ പതിനഞ്ചു മിനിറ്റ് കോനൻ ഡോയിലിന്റെ നോവലുകളിലെ കഥ പറയും. ഈ കണക്കു് വാദ്ധ്യാരാണു് ഡിറ്റക്ടീവ് നോവലിന്റെ രംഗത്തേക്കു് പുഷ്പനാഥിനെ ആനയിക്കുന്നതു്. പിന്നെ, പല ഡിറ്റക്ടീവ് നോവലുകളും പുഷ്പനാഥ് വായിച്ചുതുടങ്ങി. അക്കാലത്തു് ചമ്പക്കുളത്തുനിന്നു ഡിറ്റക്ടീവ് കഥകൾ പ്രസിദ്ധീകരിക്കുന്ന ഒരു മാസികയുണ്ടായിരുന്നു. പുഷ്പനാഥ് ചില ഡിറ്റക്ടീവ് കഥകൾ എഴുതി ചമ്പക്കുളത്തെ മാസികയിലേക്കയച്ചു. പ്രതിഫലമൊന്നും കിട്ടാറില്ലെങ്കിലും പുഷ്പനാഥിന്റെ കഥകൾ ഈ മാസികയിൽ അടിച്ചുവന്നു. ഈ അവസരത്തിലാണു് 'മനോരാജ്യം' എന്ന വാരിക ആരംഭിക്കുന്നതു്. പുഷ്പനാഥിന്റെ 'ചുവന്ന മനുഷ്യൻ' എന്ന ഡിറ്റക്ടീവ് നോവൽ മനോരാജ്യത്തിൽ പ്രസിദ്ധീകരിച്ചു തുടങ്ങി. വെള്ളക്കാരുടെ ആധിപത്യത്തിനെതിരെ ഒരു നീഗ്രോ ശാസ്ത്രജ്ഞൻ പൊരുതുന്നതാണു് കഥാവിഷയം. ഡിറ്റക്ടീവ് നോവലുകളുടെ ശക്തി കോട്ടയം പത്രങ്ങൾ തിരിച്ചറിഞ്ഞിട്ടില്ലാത്ത ഒരു കാലമായിരുന്നു അതു്. 'ചുവന്ന മനുഷ്യൻ' അടിച്ചുവരുന്ന കാലത്താണു് ഡോക്ടർ ജോർജ് തോമസ് 'മനോരാജ്യം' വിലയ്ക്കു വാങ്ങുന്നതു്. ജോർജ് തോമസ്സിനു ഡിറ്റക്ടീവ് നോവലിനോടു് അത്ര പ്രിയം തോന്നിയില്ല. അദ്ദേഹം ഡിറ്റക്ടീവ് നോവലില്ലാതെതന്നെ 'മനോരാജ്യ'മങ്ങു് പ്രസിദ്ധീകരിക്കാൻ തുടങ്ങി. സർക്കുലേഷൻ വളരെ പെട്ടെന്നു് ഇടിഞ്ഞു. പിന്നീടു്, അതിന്റെ സർക്കുലേഷൻ ഉയർന്നതു് കോട്ടയം പുഷ്പനാഥിന്റെ 'ഫറവോന്റെ മരണമുറി' എന്ന നോവൽ പ്രസിദ്ധീകരിച്ചുതുടങ്ങിയതോടുകൂടിയാണു്. പിന്നെ, മനോരാജ്യത്തിനു് കോട്ടയം പുഷ്പനാഥ് ഒരാവശ്യമായിവന്നു. പുഷ്പനാഥിന്റെ നോവൽ മലയാളമനോരമ വാരികയ്ക്കും വേണമെന്നായി. പുഷ്പനാഥിന്റെ 'പാരലൽ റോഡ്' എന്ന നോവൽ മനോരമയിൽ പ്രസിദ്ധീകരിച്ചു തുടങ്ങുന്നു. അക്കാലത്തുതന്നെ 'കഴുകൻ' എന്ന ഒരു നോവൽ ജനയുഗം വാരികയ്ക്കു വേണ്ടി കാമ്പിശ്ശേരിയും വാങ്ങി. അപ്പോഴേക്കും കോട്ടയത്തെ എല്ലാ വാരികകൾക്കും പുഷ്പനാഥിനെ വേണമെന്നായി. പുഷ്പനാഥ് തളരാതെ എഴുതി. കോട്ടയത്തെ ബ്ലാക്ക് ആൻഡ് വൈറ്റ് പത്രങ്ങളുടെ എണ്ണം പതിയെപ്പതിയെ ലക്ഷങ്ങളിലെത്തിക്കാൻ പുഷ്പനാഥിന്റെ തൂലികയ്ക്കു് കഴിയുമെന്ന നില വന്നു. ഇന്നും പുഷ്പനാഥിന്റെ തൂലികയുടെ ഈ സിദ്ധി കുറഞ്ഞിട്ടില്ല. മനോരാജ്യം, മംഗളം എന്നീ വാരികകൾ നിലനിറുത്തിക്കൊണ്ടു വന്നതുതന്നെ പുഷ്പനാഥും കാനവും മുട്ടത്തുവർക്കിയുമാണു്. മലയാളനാടു് സിനിമ, ജനയുഗം, കുമാരി, മംഗളം, മനോരാജ്യം, ചിത്രരമ എന്നീ പത്രങ്ങളിൽ ഇപ്പോഴും പുഷ്പനാഥിന്റെ നോവൽ അടിച്ചുവരുന്നുണ്ടു്. കോട്ടയത്തെ എല്ലാ വാരികകൾക്കും പുഷ്പനാഥിന്റെ നോവലുകൾ വേണം. എല്ലാ പത്രങ്ങളെയും ഒരേ സമയത്തു് സഹായിക്കാൻ പുഷ്പനാഥിനെങ്ങനെ കഴിയും? ഈ മഴക്കാലത്തിന്റെ തുടക്കത്തിലും തന്റെ മുറിയുടെ ജനവാതിലുകൾ അടച്ചിട്ടിരുന്നു് അദ്ദേഹം നോവലെഴുതുകതന്നെയാണു്. കോട്ടയം പത്രങ്ങളുടെ രക്ഷകനായ പുഷ്പനാഥിന്റെ കഥ ഇത്രയുമാണു്.

കോട്ടയം സമ്പന്നന്മാരുടെ നഗരമാണു്. റബ്ബറും മലഞ്ചരക്കുകളും കോട്ടയത്തു് ഒരുതരം ഡോളർ സംസ്കാരം വളർത്തിക്കൊണ്ടുവന്നിട്ടുണ്ടു്. വിദേശത്തേക്കു് ഏറ്റവുമധികം ആളുകളെ കയറ്റി അയച്ചിട്ടുള്ളതും കേരളത്തിൽ കോട്ടയമാണു്. കോട്ടയത്തുകാർക്കു് അമേരിക്കയും പശ്ചിമജർമ്മനിയും ഇംഗ്ലണ്ടും കാനഡയുമൊന്നും അത്ര അകലത്തല്ല. സംഘടിതമതത്തിന്റെ പൂർണ്ണനിയന്ത്രണത്തിലാണു് കോട്ടയത്തെ പൗരജീവിതം. ഇന്ത്യയുടെ എല്ലാ ഭാഗത്തേക്കും വേണ്ടി

(ശേഷം 40-ാം പേജിൽ)

# പുതിയ രാഷ്ട്രപതിയെത്തേടി

(12-ാം പേജിൽ നിന്നു തുടർച്ച)

ത്തിലെ അസംബ്ലി പിരിച്ചുവിടപ്പെട്ടിരിക്കുമ്പോൾ ഭരണഘടനയിലെ ആർട്ടിക്കിൾ 54-ൽ പറയുന്ന ഇലക്ടറൽ കോളെജിന് പൂർണ്ണ പ്രാതിനിധ്യമുണ്ടോയെന്ന പ്രശ്നം ഉദിച്ചിരുന്നു. ആർട്ടിക്കിൾ 143 (1) അനുസരിച്ച് സുപ്രീം കോടതിയിൽ പ്രസിഡൻറ് പ്രശ്നം ഉന്നയിക്കുകയും ഇക്കാര്യത്തിലും ബന്ധപ്പെട്ട മററു ചില പ്രശ്നങ്ങളിലും കോടതിയുടെ അഭിപ്രായം ആരായുകയും ചെയ്തു. കോടതിയുടെ മുമ്പിലെത്തിയ പ്രശ്നങ്ങളിൽ താഴെപ്പറയുന്നവ ഉൾപ്പെട്ടിരുന്നു.

(1) ആർട്ടിക്കിൾ 56 (1) അനുസരിച്ച് പ്രസിഡൻറിൻെറ കാലാവധി തീരുമ്പോഴോ അതിനു മുമ്പോ നിലവിലുള്ള അസംബ്ലികളിലെ തിരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികൾ മാത്രമാണോ ആർട്ടിക്കിൾ (54)-ൽ പറയുന്ന ഇലക്ടറൽ കോളെജിൽ ഉൾപ്പെടുന്നത്?

(2) ഏതെങ്കിലും സംസ്ഥാന അസംബ്ലി പിരിച്ചുവിടപ്പെട്ടാൽ പ്രസിഡൻറ് തിരഞ്ഞെടുപ്പ് മാററിവയ്ക്കേണ്ടതുണ്ടോ?

കോടതി ഈ ചോദ്യങ്ങൾക്ക് ഇങ്ങനെ മറുപടി നൽകി.

(1) കാലാവധി തീർന്ന് അടുത്ത പ്രസിഡൻറിനെ തിരഞ്ഞെടുക്കുമ്പോൾ, തിരഞ്ഞെടുപ്പു ദിവസം, പാർലമെൻറിലെ ഇരുസഭകളിലും സംസ്ഥാന അസംബ്ലികളിലുമുള്ള തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്ക മാത്രമേ വോട്ടുചെയ്യാൻ അവകാശമുള്ളൂ.

(2) പ്രസിഡൻറിൻെറ കാലാവധി കഴിയുംമുമ്പുതന്നെ അടുത്ത പ്രസിഡൻറിനെ തിരഞ്ഞെടുക്കേണ്ടതാണ്. ഏതെങ്കിലും സംസ്ഥാന അസംബ്ലി പിരിച്ചുവിടപ്പെട്ടുവോ എന്നത് തിരഞ്ഞെടുപ്പിനു ബാധകമല്ല. അസംബ്ലിയോ അസംബ്ലികളോ പിരിച്ചുവിട്ടതുമൂലം ഉണ്ടാവുന്ന ഒഴിവു നികത്തുന്നതിനെപ്പററി ആർട്ടിക്കിൾ 71 (4) പറയുന്നുണ്ട്.

ഭരണഘടന ഒരുക്കിയവർ ഉദ്ദേശിച്ചത് പ്രസിഡൻറിനെ തിരഞ്ഞെടുക്കുമ്പോൾ എല്ലാ ഭരണസ്ഥാപനങ്ങളും നിലവിലുണ്ടാവണമെന്നും അവയിലെ തിരഞ്ഞെടുക്കപ്പെട്ട എല്ലാ അംഗങ്ങളും തിരഞ്ഞെടുപ്പിൽ പങ്കെടുക്കണമെന്നും ആയിരുന്നിരിക്കാം എന്ന് കോടതി അഭിപ്രായപ്പെടുകയുണ്ടായി. "പക്ഷേ, അതൊരു ആദർശംമാത്രം." വാദങ്ങൾക്കിടയിൽ ഇപ്രകാരമൊരു ചോദ്യമുണ്ടായി: "ദുരുദ്ദേശ്യപരമായി അസംബ്ലിയോ അസംബ്ലികളോ പിരിച്ചുവിടുകയും പ്രസിഡൻറ് തിരഞ്ഞെടുപ്പിനു മുമ്പ് മറു തിരഞ്ഞെടുപ്പു നടത്താൻ ദുരുദ്ദേശ്യപരമായിത്തന്നെ വിസമ്മതിക്കുകയും ചെയ്താൽ എന്താവും പോംവഴി?" "ആ പ്രശ്നം ഇത്തരുണത്തിൽ ഉദിക്കുന്നില്ല" എന്ന കാരണം പറഞ്ഞ് കോടതി ആ ചോദ്യത്തിന് ഉത്തരം നൽകുന്നതിൽ നിന്നും ഒഴിഞ്ഞു. പ്രസിഡൻറ് തിരഞ്ഞെടുപ്പിനു മുമ്പ് കുറെയേറെ അസംബ്ലികൾ പിരിച്ചുവിടപ്പെട്ടാലുള്ള ഫലത്തെക്കുറിച്ചും കോടതി അഭിപ്രായം പറയുകയുണ്ടായില്ല.

പ്രസിഡൻറിനെ തിരഞ്ഞെടുക്കേണ്ടി വരുമ്പോഴെല്ലാം ഉയർന്നുവരുന്ന ഒരു ചോദ്യമുണ്ട്. പ്രസിഡൻറിൻെറ അധികാരത്തെ സംബന്ധിച്ചുള്ളതാണത്. നമ്മുടെ പാർലമെൻററി സമ്പ്രദായത്തിൽ പ്രസിഡൻറ് ഒരു വ്യവസ്ഥാപിത മേധാവിയാണ്. ഡോക്ടർ അംബേദ്കറുടെ വാക്കുകളിൽ, "അദ്ദേഹം രാഷ്ട്രത്തിൻെറ തലവനാണ്. പക്ഷേ, ഭരണകൂടത്തിൻേറതല്ല. അദ്ദേഹം രാഷ്ട്രത്തെ പ്രതിനിധീകരിക്കുന്നു, എന്നാൽ രാഷ്ട്രത്തെ ഭരിക്കുന്നില്ല." പ്രസിഡൻറിനെ തിരഞ്ഞെടുക്കുന്ന സമ്പ്രദായത്തെ പ്രശംസിക്കുമ്പോൾ ജവഹർലാൽ നെഹ്റു കോൺസ്റ്റിററ്യുവൻറ് അസംബ്ലിയിൽ പറഞ്ഞു: "ഇന്ത്യയിലും പുറത്തും അന്തസ്സും അധികാരവുമുള്ള ഒരു നല്ല വ്യക്തിയെ തിരഞ്ഞെടുക്കാൻ ഇതാണ് ശരിയായ മാർഗ്ഗം." 1949 നവംബർ 26-ാം തീയതി കോൺസ്റ്റിററ്യുവൻറ് അസംബ്ലിയിൽ ഭരണഘടന പാസാക്കാൻ സമർപ്പിക്കുംമുമ്പേ, യാത്രാമൊഴി എന്നു പറയാവുന്ന സ്വന്തം പ്രസംഗത്തിൽ ഡോക്ടർ രാജേന്ദ്രപ്രസാദ് പറഞ്ഞു:

"പാർലമെൻറിനേയും സംസ്ഥാനലെജിസ്ലേററീവ് അസംബ്ലികളേയും രാജ്യത്തെ പ്രായപൂർത്തിയെത്തിയ ജനങ്ങൾ തിരഞ്ഞെടുക്കുമ്പോൾ പ്രസിഡൻറിനെ തിരഞ്ഞെടുക്കുന്നത് ജനങ്ങളെ മുഴുവൻ രണ്ടാവർത്തി പ്രതിനിധാനം ചെയ്യുന്ന പ്രതിനിധികളാണ്—ആദ്യം സംസ്ഥാനത്തിൻെറ പ്രതിനിധികളായും, രണ്ടാമത്ത് കേന്ദ്രപാർലമെൻറിൽ അവരുടെ പ്രതിനിധികളെന്ന നിലയ്ക്കും. കേന്ദ്രത്തിലും സംസ്ഥാനത്തിലും ഭരണകൂടത്തെ തിരഞ്ഞെടുക്കുന്ന ഇലക്ടറേററ് തന്നെയാണ് പ്രസിഡൻറിനെ തിരഞ്ഞെടുക്കുന്നതെങ്കിലും അദ്ദേഹത്തിൻെറ സ്ഥാനം ഒരു വ്യവസ്ഥാപിത പ്രസിഡൻറിൻേറതാണെന്നതു നന്നായി."

പാർലമെൻററി സമ്പ്രദായത്തിൽ അധിഷ്ഠിതമായ നമ്മുടെ ഭരണകൂടത്തിൽ പ്രസിഡൻറും പ്രധാനമന്ത്രിയും പരസ്പരം മൽസരിക്കുന്ന രണ്ട് ഭരണാധികാരികളല്ലെന്ന് നാം ഓർത്തിരിക്കേണ്ടതാവശ്യമാണ്. അവർ പരസ്പരം യോജിച്ചു പ്രവർത്തിക്കേണ്ടവരാണ്. അവർക്കിടയിൽ സ്ഥായിയായ ധാരണയും പരസ്പര ബഹുമാനവും കൂടിയേ കഴിയൂ. പ്രസിഡൻറിനും പ്രധാനമന്ത്രിക്കും ഇടയിൽ അഭിപ്രായവിനിമയത്തിനും നിരന്തരമായ ചർച്ചകൾക്കുമുള്ള അവസരം ഭരണഘടന ഉറപ്പുചെയ്യുന്നു. ബി. എൻ. റാവു അതു ഭംഗിയായി പറഞ്ഞുവച്ചു: "നിയമാനുസൃതമായ അധികാരങ്ങളില്ലാതെ, പാർട്ടി സമരങ്ങളിൽ ഭാഗഭാക്കാകാതെ, ധാർമ്മികാധികാരം വളർത്തി, മേൽക്കുമേൽ ഇംഗ്ലണ്ടിലെ രാജാവിനെപ്പോലായിത്തീരുക എന്നതിനെക്കാൾ കാമ്യമായ ഒരു ഭാവി ഇന്ത്യൻ പ്രസിഡൻറിനെ സംബന്ധിച്ചിടത്തോളം ഓർക്കാനേ ആവില്ല."

# ഓപ്പറേഷൻ ഗലീലി

(8-ാം പേജിൽനിന്നു തുടർച്ച)

പാലസ്തീനിൽ ഒത്തുകൂടിയ പ്രവാചകരുടെ പരമ്പരയാണെങ്കിലും 'പാലസ്തീൻ' അവരുടെ ആവേശമായിരുന്നു.

പാലസ്തീനിൽ അശാന്തിയുടെ നാളുകൾക്ക് അന്ത്യംകുറിക്കാൻ ഒരേയൊരു വഴിയേ ഐക്യരാഷ്ട്രസഭ കണ്ടുള്ളൂ. വിഭജനം. 1947 നവംബറിൽ പാലസ്തീനെ അറബികൾക്കും യഹൂദർക്കും പങ്കുവയ്ക്കാൻ തീരുമാനിച്ചു. പാലസ്തീൻ അറബികൾ ഇതൊരു ചതിയായെണ്ണി. അറബിലോകംമുഴുവൻ അവരോടൊപ്പമുണ്ടായിരുന്നു. 1948 മേയിൽ ബ്രിട്ടീഷുകാർ പാലസ്തീനിൽനിന്നു വിടവാങ്ങി. യഹൂദർ പാലസ്തീനിൽ തങ്ങൾക്കവകാശപ്പെട്ട സ്ഥലത്ത് ഇസ്രേൽരാഷ്ട്രം സ്ഥാപിച്ചു. അറബി ലീഗിൻെറ സൈന്യം ഉടനടി പാലസ്തീനിലേക്കു കടന്നു.

അറബികളും ഇസ്രേലികളും തമ്മിലുള്ള രൂക്ഷമായ പോരാട്ടത്തിൽനിന്നു രക്ഷനേടാൻ ലക്ഷക്കണക്കിനു പാലസ്തീനികൾ സുഹൃദ്‌രാജ്യങ്ങളിലേക്കു പലായനംചെയ്തു. 1948-ൻെറ തുടക്കത്തിൽ പാലസ്തീനിൽ 14,00,000 അറബികളും 6,50,000 യഹൂദരുമുണ്ടായിരുന്നു. ആ വർഷം ഒടുങ്ങുമ്പോൾ പകുതിയിലധികം അറബികൾക്ക് സർവ്വം നഷ്ടമായിരുന്നു. പാലസ്തീൻ എന്നൊരു രാഷ്ട്രംതന്നെ വെറുമൊരു ആശയമാണെന്ന നിലയായി.

അഭയാർത്ഥികളിൽ സിംഹഭാഗവും ജോർദ്ദാനിൻെറ പടിഞ്ഞാറേക്കരയിൽ അടിഞ്ഞു. ആയിരക്കണക്കിന് അഭയാർത്ഥികൾ ഈജിപ്ററിൻെറ കീഴിലുള്ള ഗാസായിലും ലെബനണിലും സിറിയയിലും അഭയം തേടി, 1967-ൽ ഇസ്രേലും അറബി രാജ്യങ്ങളും തമ്മിൽ നടന്ന 'ആറുദിനയുദ്ധം' വീണ്ടും 5 ലക്ഷം പാലസ്തീനികളെ അനാഥരാക്കി. ജോർദ്ദാൻ നദി കടന്നെത്തിയ 3,50,000 പേർ ജോർദ്ദാനിലെ പാലസ്തീനികളുടെ എണ്ണം അവിടത്തെ ആകെ ജനസംഖ്യയുടെ പാതിയോളമാക്കി.

1948-മുതൽ പാലസ്തീനി അഭയാർത്ഥികളുടെ ഉത്തരവാദിത്വം ഐക്യരാഷ്ട്രസഭയുടെ യു. എൻ. ആർ. ഡബ്ലിയു. എ. യുടെ കൈയിലാണ്. ലക്ഷക്കണക്കിനുള്ള അഭയാർത്ഥികളെ ക്യാമ്പുകളിൽ താമസിപ്പിച്ച് അവരുടെ ക്ഷേമം, ആരോഗ്യം, വിദ്യാഭ്യാസം തൊഴിൽ, എല്ലാററിൻെറയും ഏർപ്പാടുകൾ യു. എൻ. പരാതിക്കിടം നൽകാതെ നിർവ്വഹിക്കുന്നു. ഓരോ ക്യാമ്പിലും 40,000-ത്തോളം അഭയാർത്ഥികളുണ്ട്.

പാലസ്തീനികളുടെ മറെറാരു പ്രബലതാവളം ലെബനനാണ്. പി. എൽ. ഒ. യുടെ ആസ്ഥാനം അവിടെയാണ്. 1948-ൽ പാലസ്തീനികൾ കൂട്ടംകൂട്ടമായി എത്തിച്ചേർന്നതോടെ ലെബനണിൽ നേരിയ ഭൂരിപക്ഷമുണ്ടായിരുന്ന ക്രിസ്ത്യാനികളുടെ സ്ഥിതി പരുങ്ങലിലായി. 1975-ൽ പാലസ്തീനി ഗറില്ലകൾ മുസ്ലീം സഹോദരങ്ങളുടെ അവകാശങ്ങൾ സ്ഥാപിച്ചുകിട്ടാനായി ബൈറൂട്ടിലെ തെരുവുകളിൽ രക്തം ചൊരിഞ്ഞു.



കഥ

# ഉഷം

## എം. ഡി. രാധിക

അവൾ ഉച്ചയ്ക്ക് ജനലിനെതിരെ വെളിച്ചം വീഴുന്നിടത്ത് ഷീററു വിരിച്ചു കിടന്ന് ജാക് ലണ്ടൻെറ 'ദ വൈററ് സൈലൻസ്' എന്ന കഥ വായിക്കുകയായിരുന്നു. ഭർത്താവ് ഓഫീസിലോ ടൂറിലോ ആയിരിക്കുന്ന അവസരങ്ങളിൽ, ധാരാളം വായിക്കുന്ന ശീലമുള്ള അവൾക്ക് ഭർത്താവിൻെറ പുസ്തകശേഖരം വലിയ ഒരാശ്വാസമാണ്. അരികെ വായിച്ചുകൊണ്ടിരുന്ന ചിത്രകഥയിൽ മുഖം ചായ്ച്ചുവച്ച് അവളുടെ കൊച്ചുമകൻ ഉറക്കം പിടിച്ചിരുന്നു.

അവൾ കഥയിൽ സ്വയം നഷ്ടപ്പെട്ടിരുന്നു. അവൾക്കു ചുററും കണ്ണെത്താത്തിടത്തോളം വെളുത്ത മഞ്ഞിൻെറ ക്രൂരവും കഠിനവുമായ നിശ്ശബ്ദത മാത്രം. അവൾ വായിച്ചുകൊണ്ടിരുന്നു—സ്വെയിഞ്ച് തോട്സ് എറൈസ് അൺസമൺഡ് ആൻഡ് ദ മിസ്റ്ററി ഓഫ് ഓൾ തിംഗ്സ് സ്ട്രൈവ്സ് ഫോർ അട്ടറൻസ്. അവളുടെ മനസ്സിൽ എവിടെയോ ഒരു കണ്ണുനീർത്തുള്ളി ഉരുണ്ടുകൂടി. വാക്കുകളില്ലാത്ത എന്തൊക്കെയോ ഉള്ളിൽ വിങ്ങിനിൽക്കുന്നതുപോലെ.

കഥ വായിച്ച് അവൾ ഏറെനേരം അതുതന്നെ ഓർത്തു കിടന്നു. സ്നേഹത്തെപ്പററി, ദുഃഖത്തെപ്പററി. മരണം എന്ന അനിവാര്യതയെപ്പററി. നിസ്സഹായതയിലും കത്തിജ്ജ്വലിക്കുന്ന മനുഷ്യൻെറ മഹത്വത്തെപ്പററി.

വെയിലിൻെറ ഒരു നേരിയ പാളി കുട്ടിയുടെ മുഖം കൈയെത്തിത്തൊടാൻ വെമ്പുന്നു. അവൾ എഴുന്നേററു ജനൽപാതി ചാരി. ഒന്നുരണ്ടുപേജേ വായിച്ചുള്ളൂ കുട്ടി. അവന് കഥ ഇഷ്ടപ്പെട്ടിരിക്കില്ലേ? 'പുഴ സംസാരിച്ചപ്പോൾ' എന്ന പേരും നട്ടുച്ചയ്ക്ക് പുഴയരികിലെ പച്ചക്കാട്ടിൽ ദിവാസ്വപ്നം കാണാൻ പോയിരിക്കുന്ന കൊച്ചു പെൺകുട്ടിയുടെ ചിത്രവും കണ്ട് അവളാണ് ആ കഥാപുസ്തകം തിരഞ്ഞെടുത്തത്. വളരെ കവിതാമയമായ എന്തോ ഒന്നുണ്ടായിരുന്നു അതിൽ. ഒരുപക്ഷേ, കുറച്ചുകൂടി മുതിരുമ്പോൾ അവനും ആ സൗന്ദര്യം മനസ്സിലാവുമായിരിക്കും.

അവളും വീടിനകമാകെ തളംകെട്ടിനിന്ന ഉച്ചമയക്കത്തിലേക്ക് വഴുതിവീഴാൻ തുടങ്ങുകയായിരുന്നു. അപ്പോഴാണ് കോളിങ്ബെൽ മുഴങ്ങിയത്. അടുത്ത വീട്ടിലെ പെൺകുട്ടിയായിരുന്നു.

"എന്തേ സ്മിതേ പതിവില്ലാതെ ഈ നേരത്ത്?"

"വീട്ടിൽ ആരുല്ല്യ. ഹോസ്പിററലിൽ പോയിരിക്കുന്നു."

"ഏ? ആർക്കാ അസുഖം?"

"ചിത്രേടത്തി അറിഞ്ഞില്ല്യേ? വിനോദിന് ആക്സിഡൻറായി—ഇന്നലെ—ബൈക്കീന്ന് വീണു—ഇടത്തേക്കാല് പാതിക്കു വെച്ച്—"

ഒററശ്വാസത്തിലാണ് പെൺകുട്ടി പറഞ്ഞത്. അവൾ ഞെട്ടി. വിനോദ് സ്മിതയെ വിവാഹം കഴിക്കാൻ പോവുന്ന ആളാണ്. ഒരു മാസത്തിനകം നടക്കാനിരുന്ന വിവാഹം. ഇനി—

"എന്നെ ഒന്നു കാണാൻപോലും ആരും സമ്മതിക്ക്ണ് ല്യ—" പെൺകുട്ടി പൊടുന്നനെ പൊട്ടിക്കരഞ്ഞു. "അവർക്കൊക്കെ എന്തും ആവാം—പക്ഷേ, എൻെറ മനസ്സിലിനി ഈ ജന്മം വേറൊരാൾക്ക് സ്ഥാനണ്ടാവ്ല്യ—ഇതു സത്യം."

അവൾ ചേർന്നിരുന്ന് പെൺകുട്ടിയുടെ കൈ സ്വന്തം കൈയിലെടുത്ത് സാന്ത്വനിപ്പിക്കാൻ ശ്രമിച്ചു.

"അച്ഛനും അമ്മയും ഒക്കെയായി വഴക്കു കൂടിയോ അതിന്?"

"ഉം—"

"കുററപ്പെടുത്താവോ സ്മിതേ അവർക്കുണ്ടാവില്ല്യേ കുട്ടീടെ ഭാവി ഓർത്ത് വിഷമം?"

"അതു വിധിയാണ്—പക്ഷേ അതിനൊത്ത് മനുഷ്യര് മാറാൻ പാടില്ല്യാ—എനിക്കതിന് കഴിയില്ല്യ."

'അമ്മേ—' ശബ്ദം കേട്ടിട്ടാവും കണ്ണുതിരുമ്മി കുട്ടൻ എഴുന്നേററുവരുന്നു. അവൻ അവളുടെ മടിയിൽ ചേർന്നുനിന്ന് സ്മിതയുടെ കണ്ണീരൊഴുകുന്ന മുഖത്തേക്ക് അമ്പരപ്പോടെ നോക്കാൻ തുടങ്ങി. അവൾക്കു പെട്ടെന്ന് മനസ്സിൽ വല്ലാത്തൊരു ശക്തിക്ഷയം അനുഭവപ്പെട്ടു. കുട്ടൻെറ അച്ഛൻ ഇവിടെ ഉണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നു—ആ മാറിൽ മുഖമമർത്തി ഇപ്പോൾ ഒന്നു കരയാനായെങ്കിൽ! അവൾ ആ വൃഥാമോഹത്തെ കുടഞ്ഞുതെറിപ്പിച്ച് എഴുന്നേററു.

"സ്മിത ഇരിക്കൂ. ഞാനല്പം കാപ്പിയുണ്ടാക്കട്ടെ."

വൈകുന്നേരം കുട്ടികളെ ഇരുവരേയും പുറത്ത് എവിടെയെങ്കിലും കൊണ്ടുപോവാം. അവൾ വിചാരിച്ചു. സ്മിതയെ എന്തുപറഞ്ഞിട്ടാണ് ആശ്വസിപ്പിക്കുക എന്നറിയില്ല. പിടിവാശിക്കാരനാണ് എൻജിനീയർ. മകളായാലും മനസ്സലിവു കാണിക്കില്ല. അമ്മയ്ക്കാണെങ്കിൽ സ്വന്തമായൊരു സ്വരമില്ല താനും. ആ പെൺകുട്ടി എന്തുചെയ്യും? ദുഷ്ചിന്തകളൊന്നും കുട്ടിയുടെ മനസ്സിലോടാതിരുന്നാൽ മതിയായിരുന്നു.

കാപ്പി കൊണ്ടുവരുമ്പോൾ അവൾ ആവുന്നത്ര സന്തോഷവതിയായിരിക്കാൻ ശ്രദ്ധിച്ചു. പിന്നെ മകനോടു പറഞ്ഞു.

"കുട്ടാ, സ്മിതച്ചേച്ചിയോട് ബീച്ചിൽ വര്ണോന്ന് ചോദിക്കൂ."

"എന്നെ എങ്ങോട്ടെങ്കിലും കൊണ്ടുപോകൂ, ചിത്രേടത്തി. വീട്ടിലിരുന്നാൽ ഭ്രാന്തു പിടിക്കും."

അപ്പോഴാണവൾ ഓർത്തത്. ടൗൺഹാളിൽ പ്രശസ്തയായ ചിത്രകാരിയുടെ പ്രദർശനമുണ്ട്. അവിടെപ്പോയാലോ? അത്യാധുനികമാണെങ്കിൽ ഒന്നും മനസ്സിലായി എന്നു വരില്ല. കുട്ടൻെറ അച്ഛൻ കൂടെയുണ്ടായിരുന്നെങ്കിൽ ഓരോരോ അർത്ഥങ്ങൾ കണ്ടെത്തി പറഞ്ഞുതരുമായിരുന്നു. സാരമില്ല. വർണ്ണങ്ങളുടെ



വെറും മൌനമെങ്കിലും കണ്ടുകൊണ്ടു നടക്കാമല്ലോ.

നല്ല തിരക്കുണ്ടായിരുന്നു. എന്നിട്ടും പല ചിത്രങ്ങൾക്കു മുന്നിൽ നിൽക്കുമ്പോഴും ഏകാന്തമായ എന്തോ ഒന്നു് തന്നെ വലയം ചെയ്യുന്നതുപോലെ അവൾക്കു തോന്നി. ലോകം എന്നതു് താനും ഈ ചിത്രവും ഇടയിലെ ഏതോ മൂകസംഗീതവും മാത്രമായിത്തീരുന്നതുപോലെ.

കണ്ണെത്താതെ കിടക്കുന്ന മണല്പരപ്പിനു നടുവിൽ തടവുകിടക്കുന്ന നീലത്തടാകത്തിൻെറ മിഴികളിൽ നിറഞ്ഞുനിൽക്കുന്ന പാലുകളില്ലാത്ത ദുഃഖം, സ്നേഹം, വൈഫല്യബോധം. 'എവിടെയോ അലയടിക്കുന്നകടൽ' എന്നായിരുന്നു ആ ചിത്രത്തിൻെറ പേരു്. എവിടെയോ അലയടിക്കുന്നു, വിളിക്കുന്നു, വിളിച്ചുകൊണ്ടേയിരിക്കുന്ന ഒരു കടലിൻെറ പ്രേമനിർഭരമായ സംഗീതം ആ ചിത്രത്തിലാകെ നിറഞ്ഞുനിന്നു് വിതുമ്പിയിരുന്നു.

'ഒരു കണ്ണിലും പ്രതിഫലിക്കാത്ത ഒരു മനുഷ്യൻ' എന്ന ചിത്രത്തിൽ ശൂന്യത നിറഞ്ഞ രണ്ടു മിഴികൾമാത്രം. നോക്കുന്നവരുടെയാവാം. തിരിച്ചറിയപ്പെടാത്തവൻെറയാവാം.

ആ ചിത്രം വലിയൊരു കരിശിൻെറ ആകൃതിയിലായിരുന്നു. കരിശു് പ്രപഞ്ചം തന്നെ ആയിരുന്നു. മലകൾ, വനങ്ങൾ, മനുഷ്യർ, സമുദ്രങ്ങൾ, ആകാശം. ക്രൂശിതനില്ല. ആണികൾ തറഞ്ഞയിടങ്ങളിൽ ചോരമാത്രം ചിതറിനിന്നിരുന്നു. അവൾ ക്യാപ്ഷൻ വായിച്ചു—'ഏകാന്തത'.

അവർ പുറത്തേക്കു കടക്കാനുള്ള വാതിലിനരികിൽ എത്തിയപ്പോൾ സ്മിത അവളെ കൈപിടിച്ചു നിറുത്തി.

"ചിത്രേടത്തി, അതാണു് ആ സ്ത്രീ."

അവൾ നോക്കി. മഞ്ഞപ്പട്ടുസാരിയുടുത്തു്, മുടി ബോബു ചെയ്തു, വിളർത്ത ചുണ്ടുകളുള്ള ഒരു മെലിഞ്ഞ യുവതി. മിഴികളിൽ ശൂന്യമായ ഒരു നോട്ടവുമായി ഒരു കോണിൽ ഒററയ്ക്കു നിന്നിരുന്നു. പരാജയപ്പെട്ട ഒരാത്മഹത്യാശ്രമത്തെക്കുറിച്ചുള്ള പത്രറിപ്പോർട്ടിനോടൊപ്പം കുറേനാൾ മുമ്പുകണ്ട അതേ മുഖം. എന്തെല്ലാം എന്തെല്ലാം കഥകളായിരുന്നു! തകർന്ന കുടുംബജീവിതത്തിൻെറ, പരാജയപ്പെട്ട പ്രണയത്തിൻെറ, മയക്കമരുന്നുകളിൽ അലിഞ്ഞുമറയുന്ന ജീവിതത്തിൻെറ.

പക്ഷേ, ഇതാണു് ആ യുവതി. ഇത്രയൊക്കെ ദുഃഖവും ഇത്രയൊക്കെ ഏകാന്തതയും ഇത്രമാത്രം ജീവിതമേല്പിച്ച മുറിവുകളും ഒതുക്കിപ്പിടിക്കുന്നതു് ഈ ഒരു അലിവാർന്ന കൊച്ചുമനുഷ്യമനസ്സിലോ! അവൾക്കു് അടുത്തുചെല്ലണമെന്നും നേർത്ത ആ കൈ കൈയിലെടുത്തമർത്തി മന്ത്രിക്കണമെന്നും തോന്നി—എനിക്കു മനസ്സിലാവുന്നു. നിങ്ങളെ എനിക്കു മനസ്സിലാവുന്നു.

പെട്ടെന്നു് യുവതി അവരുടെ നേരെ നോക്കിയപ്പോൾ അവരിരുവരുടേയും കണ്ണുകളിടഞ്ഞു. അവളുടെ നേത്രങ്ങളിൽ പറഞ്ഞറിയിക്കാനാവാത്ത സ്നേഹവായ്പും അഭിനന്ദനവും തിളങ്ങിയിരിക്കാം. ശൂന്യമായ മിഴികളിൽ കൃതാർത്ഥതയുടേയോ കൃതജ്ഞതയുടേയോ ഒരു രശ്മി മിന്നിമറയുന്നതു കണ്ടു.



അന്നു രാത്രി 'വെളുത്ത മൌനവും' കാൽ നഷ്ടപ്പെട്ട യുവാവും അയാളുടെ പ്രണയിനിയും മരണത്തിൽ പാതിവഴി പോയി മനമില്ലാമനസ്സോടെ മടങ്ങിവന്ന യുവതിയും അകലെയുള്ള തൻെറ സ്നേഹശീലനായ ഭർത്താവും എല്ലാം ഒന്നിനുമേൽ ഒന്നായി മനസ്സിലുയർന്നപ്പോൾ ഒരു പ്രപഞ്ചമത്രയും തടുത്തുനിറുത്താനാവാത്ത ഒരു കണ്ണുനീർത്തുള്ളിയായി തൻെറ ഞാൻ, ഞാൻ എന്നുമിടിക്കുന്ന പെറിയ ഹൃദയത്തിലേക്കു് നിപതിക്കുന്നതുപോലെ അവൾക്കു തോന്നി. എന്തിനെന്നില്ലാതെ അവൾ കരഞ്ഞു. അവളുടെ കൊച്ചുമകൻ അരികെ അപ്പോഴും ഒന്നുമറിയാതെ കുഞ്ഞിക്കൈകൊണ്ടു് അവളെ കെട്ടിപ്പിടിച്ചു് ഉറങ്ങുകയായിരുന്നു.



നർമ്മകഥ

# സ്വർഗ്ഗത്തിലോ അതോ ഊളമ്പാറയിലോ

## സി. പി. നായർ ഐ. എ. എസ്.

ഏതാണ്ട് ഒരു ഉൾനാടൻ ബാർബർ ഷാപ്പിനെ അനുസ്മരിപ്പിക്കുന്ന തൻെറ 'പോഷ്' ആപ്പീസ്മുറിയിൽ, ത്രിപുടതാളത്തിൽ ശബ്ദായമാനമായി കറങ്ങുന്ന വയസ്സൻ പങ്കായുടെ കീഴിലിരുന്നു് റവന്യൂബോർഡിലെ അഞ്ചാംമുറത്തമ്പുരാനായ കുഞ്ചുനായർ 'തപാൽ' എന്നു ഭരണഭാഷയിൽ വ്യവഹരിച്ചുപോരുന്ന പോസ്റ്റൽ ഉരുപ്പടികൾ പരിശോധിക്കുക എന്ന പ്രഭാതകൃത്യത്തിൽ ഏർപ്പെട്ടു. രാഷ്ട്രപിതാവ് ഉപ്പുസത്യാഗ്രഹത്തിനോ മറേറാ പോയപ്പോൾ എടുത്തതും, ബോർഡാപ്പീസിലെ കൈവശക്കുടിയാൻമാരായ എലികളും പാററകളും ഇരട്ടവാലന്മാരും പ്രയുക്തപോഷകാഹാരമായി അരനൂററാണ്ടുകാലംകൊണ്ടെങ്കിലും ഉപയോഗിച്ചുപോരുന്നതുമായ നിറംമങ്ങിയ ഒരു ഫോട്ടോ, എതിരെയുള്ള ഭിത്തിയിൽനിന്നും കുഞ്ചുവിനെ ഉററുനോക്കി മന്ദഹസിച്ചു. കുഞ്ചു യഥാവിധി പ്രത്യഭിവാദനവും ചെയ്തു. ജയ് രാംജി കീ!

വിവാഹങ്ങൾക്ക് അത്യുത്തമം എന്നു ദൈവജ്ഞൻമാരാൽ വിധിക്കപ്പെട്ടിട്ടുള്ള മീനം മേടമാസക്കാലം. കല്യാണക്കുറികളുടെ കോലാഹലമാണു തപാലുരുപ്പടികളിൽ. ആദ്യത്തെ പത്രിക തുറന്നു വായിച്ചു.

'ഓം' എന്നു വെണ്ടയ്ക്കായിലല്ല, മത്തങ്ങയിൽത്തന്നെ സാക്ഷാൽ പ്രണവം. അതിനുതാഴെ, ആലിലയിൽ കമഴ്ന്നു കിടക്കുന്ന ബാലകൃഷ്ണൻ. കരാരവിന്ദേന പദാരവിന്ദം മുഖാരവിന്ദേ വിനിവേശയന്തം. കിടക്കുന്നതു് വടപത്രത്തിൽത്തന്നെ. അത്ര സുഖകരമല്ലാത്ത കിടപ്പ്. ചുരുണ്ടുകൂടി, പീക്ക് അവറിൽ ഒരു ചുഴം പാല സിററി സർവീസ് ബസ്സിൽ ഇരിക്കുന്നതുപോലെ അസുഖകരം. സ്ഥിരം സീററായ ആദിശേഷനേക്കാളും അൺകംഫർട്ടബിൾ. കാലപ്പഴക്കത്താൽ ബ്ലോക്ക് തേഞ്ഞുമാഞ്ഞിരിക്കുന്നു, രാഷ്ട്രീയ പ്രസംഗങ്ങളിലെ സ്ഥിരം പ്രയോഗങ്ങളുടെ അർത്ഥം പോലെ. കിടക്കുന്നതു മററാരുമല്ല. നമ്മുടെ കൃഷ്ണൻ തന്നെയെന്നു കഷ്ടിച്ചു മനസ്സിലാക്കാം: മുഖം തൊപ്പിയില്ലാത്ത ചരൺസിംഗിൻെറതുപോലിരിക്കുന്നു. പക്ഷേ, ആൾ സാക്ഷാൽ ഗോപീവല്ലഭൻ തന്നെ. ശൃംഗാരത്തിൻെറ സ്ഥിരം ആശാനാണല്ലോ പുള്ളിക്കാരൻ: കല്യാണങ്ങളുടെ പ്രിസൈഡിങ് ആപ്പീസർ. ഒന്നും രണ്ടുമല്ല. കളത്രങ്ങൾ പതിനായിരത്തെട്ടിനേയും ടി നേത്യാരമ്മമാരിൽ ഭ്രജാതരായ പിറുങ്ങിണികളേയും തീററിപ്പോററിയ മഹാസമർത്ഥൻ. ഒരു ലോക്സഭാ നിയോജകമണ്ഡലത്തോളം വരുന്ന പടകൾ: വെറുതെയാണോ യുഗങ്ങൾ കഴിഞ്ഞിട്ടും ഏററവും ജനസമ്മതി നേടിയ ദേവനായി അദ്ദേഹം തുടരുന്നതു്!

'ബാലം മുകുന്ദം മനസാ സ്മരാമി' എന്നു ചൊല്ലിക്കൊണ്ടു്, ക്ഷണക്കുറി താഴോട്ടു വായിച്ചു.

മാന്യരെ,

എൻെറ മകനും, ദിവംഗതനായ കൊട്ടവേലിൽ നീലകണ്ഠപ്പിള്ള അവർകളുടെ ദൗഹിത്രനും, എന്നാൽ യശഃശരീരനായ പുല്ലോളിൽ വേലുപ്പിള്ള അവർകളുടെ പൌത്രനും, മാവേലിക്കര മുൻസിപ്പുകോടതി പെൻഷൻ ആമ്യൻ പരേതനായ പിച്ചിമുറെത്തു പപ്പുക്കാരണവരുടെ കൊച്ചനന്തരവനുമായ ഹൃഷീകേശൻപിള്ളയും (വെണ്ടയ്ക്കാ), പത്തനംതിട്ട താലൂക്കിൽ മല്ലപ്പുഴശ്ശേരി പകുതിയിൽ ടി മുറിയിൽ രമണീവിലാസം ബംഗ്ലാവിൽ പെൻഷൻ സബ്രജിസ്ട്രാർ വാക്കനാട്ടു കൊച്ചുനാരായണപിള്ള അവർകളുടെ മകളും എന്നാൽ ദിവംഗതനായ തട്ടാൻറയ്യത്തു കിട്ടുക്കുറുപ്പവർകളുടെ ദൗഹിത്രിയും കാട്ടുകുളത്തു ഗോവിന്ദപ്പിള്ള മാസപ്പടിയുടെ കൊച്ചനന്തിരവളുമായ രമണീബായി അമ്മയും (വെണ്ടയ്ക്കാ) തമ്മിലുള്ള വിവാഹം 1982 ഏപ്രിൽമാസം 15-ാം തീയതി (1157 മേടമാസം 2-ാം തീയതി) വ്യാഴാഴ്ച പകൽ ഉദയാല്പരം ഏഴേമുക്കാൽ നാഴികയ്ക്കും പതിനൊന്നേകാൽ നാഴികയ്ക്കും (ഒൻപതുമണിക്കും പത്തരമണിക്കും) ഇടയ്ക്കുള്ള ഇടവം രാശി ശുഭമുഹൂർത്തത്തിൽ വധൂഗൃഹമായ ടി താലൂക്കിൽ ടി പകുതിയിൽ ടി മുറിയിൽ ടി രമണീവിലാസം ബംഗ്ലാവിൽ വച്ചു നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നതിനാൽ, താങ്കൾ കുടുംബസമേതം കാലേക്കൂട്ടി വന്നിരുന്നു് അടിയന്തരം മംഗളമായി നടത്തിത്തരുകയും എന്നാൽ ദമ്പതികളെ ആശീർവദിക്കുകയും ചെയ്യണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു. എന്നു് (1) ആധാരമെഴുത്തു് എ ക്ലാസ് ലൈസൻസി ശിവശങ്കരപ്പിള്ള, ഒപ്പ് (2) ജെ. ഭവാനിക്കുട്ടിയമ്മ, ഒപ്പ്, സ്രാമ്പിക്കൽ പടീററതിൽ വീട്, പല്ലാരിമംഗലം ററി. ഒ. പി. ഒ. ആൻഡ് എ. ഒ. വയാ മാവേലിക്കര–7. പിൻ 690 007.

തീർന്നില്ല.

എൻ. ബി:

(1) വധൂഗൃഹത്തിലേക്കു പുറപ്പെടാനായി അന്നേദിവസം രാവിലെ കൃത്യം 6 മണിക്കു സ്രാമ്പിക്കൽ പടീററതിൽ ഭവനത്തിങ്കൽ എത്തിയിരിക്കേണ്ടതാകുന്നു.

(2) ഭക്ഷണം പകൽ 11 മണിക്ക്.

ഇനിയും തീർന്നിട്ടില്ല അനുബന്ധങ്ങൾ. ഉപചാരപൂർവ്വം:—

ശ്രീമതി ആൻഡ് ശ്രീ. എസ്. പി. പിള്ള ഐ. എ. എഫ്.

ശ്രീമതി ആൻഡ് ശ്രീ. എസ്. ജെ. പിള്ള

ശ്രീമതി ആൻഡ് ശ്രീ. എസ്. ഡി. പിള്ള (കുവൈററ്)

ശ്രീമതി ആൻഡ് ശ്രീ. എസ്. എസ്. പിള്ള (കെൽട്രോൺ)

ശ്രീമതി ആൻഡ് ശ്രീ. എസ്. യു. പിള്ള (ദോഹാ)

ശ്രീ. എസ്. എച്ച്. പിള്ള. (സാംബിയാ)

കുമാരി മാലതീബായി അമ്മ
കുമാരി സുമതീബായി അമ്മ
കുമാരി ഗോമതീബായി അമ്മ
കുമാരി നന്ദിനീബായി അമ്മ
കുമാരി രോഹിണീബായി അമ്മ.

ഒരു നെടുനെടുങ്കൻ പഴവങ്ങാടിപ്രസംഗം അവസാനിച്ച മട്ട്. ആകെക്കൂടി ഒരു അങ്കലാപ്പ്. ദാമ്പത്യരംഗത്തു കാലൂന്നുന്ന അനുഗൃഹീതർ ആരെന്നു പിടികിട്ടുന്നില്ല, അത്രയധികം പേരുകളുണ്ട്, പഴയ ഏതോ തറവാട്ടിലെ ദാഗപത്രത്തിലെ കക്ഷികളെപ്പോലെ! വീണ്ടും നോക്കി: വെണ്ടയ്ക്കായിൽ അച്ചടിച്ചിട്ടുള്ളതുകൊണ്ടു് വരൻ ഹൃഷീകേശൻ പിള്ളയും വധു രമണീബായി അമ്മയുമാണെന്നു മനസ്സിലായി. സ്രാമ്പിക്കൽ പടീററതിലെ ആധാരമെഴുത്താശാൻെറ എളേ മോൻ പെറുക്കൻ. ഏതോ ഒരു പെങ്കൊച്ച് വധു. പത്തനംതിട്ടക്കാരിയായതിനാൽ

അബുദ്ദബായി സാറിയും എലക്ട്രോണിക് വാച്ചും മടക്കി ബാഗിൽ വയ്ക്കാവുന്ന കുടയും കാണും. കല്യാണം ഏപ്രിൽ 15-ാം തീയതി. കച്ചേരിയുള്ള ദിവസമാകയാൽ കുടുംബസമേതം കാലേ കൂട്ടി ചെന്ന്, ഇരുന്നോ നിന്നോ കിടന്നോ ഒന്നും വിവാഹകർമ്മം മംഗളമാക്കുന്ന പ്രശ്നമില്ല. പോരെങ്കിൽ കല്ലൂർക്കാടൻ പറയ്ക്കു കുറഞ്ഞതു് നാലുപറ പെട്രോൾ വേണം പത്തനംതിട്ട രമണീവിലാസം ബംഗ്ലാവുവരെ പോയി വരാൻ. കമ്പിയടിക്കാനും കുറഞ്ഞതു പത്തു രൂപയാകും. നീട്ടിപ്പിടിച്ച് ഒരു അനുമോദനക്കത്തയച്ചുകളയാം ജനകമഹാരാജാവിന്!

എഴുത്ത് ഒന്നുകൂടി നോക്കി. ഒരു സായാഹ്നപത്രത്തിന്റെ വലിപ്പമുണ്ട്. ഒരെണ്ണം അച്ചടിക്കുന്ന ചക്രംകൊണ്ട് രണ്ടു പാവങ്ങൾക്ക് കഞ്ഞിവീഴ്ത്തു നടത്താം! മനസ്സിലാകാത്തതു പിന്നെയും പലതുമുണ്ട് പരേതന്മാരുടെ പേരുവിവരംപട്ടിക പഴയ പ്രവൃത്തിക്കച്ചേരികളിലെ തണ്ടപ്പേരു പുസ്തകംപോലെ. പക്ഷേ, അടുത്തനിമിഷം ഓർത്തു, ഒരു ദിവംഗതനെയെങ്കിലും വിട്ടുപോയാൽ മതി, ടിയാന്റെ മക്കളും ഇതര ബന്ധുമിത്രാദികളും പിണങ്ങും; സീറ്റുകിട്ടാത്ത റബൽ സ്ഥാനാർത്ഥികളെപ്പോലെ, പരസ്യമായി നിസ്സഹകരണം പ്രഖ്യാപിച്ചുകളയും. "ഗുരുതരദോഷി: എന്നാലും മാസപ്പടി വല്യമ്മാവന്റെ പേരു വെട്ടുകളയാൻ തോന്നിയല്ലോ" എന്നു ശപിക്കും. കൃതജ്ഞതാപ്രസംഗങ്ങളിലെപ്പോലെ ഓരോരുത്തരെയും പേരെടുത്തു പറയാതെ നിവൃത്തിയില്ല.

ഇടയ്ക്കിടയ്ക്കുള്ള 'എന്നാൽ' പ്രയോഗത്തെക്കുറിച്ചോർത്തു. ആധാരമെഴുതിയുള്ള ശീലമാണ്. ക്ഷന്തവ്യമെന്നുവയ്ക്കാം. സർവ്വേനമ്പരും ലക്കവും കൂടി ആകാമായിരുന്നു! പിന്നെ, ഭക്ഷണം. പ്ടാഹക്കാർക്കു രണ്ടു ചോറുകൊടുക്കാതെ എന്തരെടേ പെടപെട? ഒരു കൂട്ടാൻ കുറഞ്ഞുപോയാൽ മതി, അലവലാതി, തുന്നപ്പാണൻ എന്നൊക്കെ പൊതുജനം മുദ്രകുത്തും. പ്രഥമൻ, കാളിററി അധമമായാലും കുറഞ്ഞതു മൂന്നു കൂട്ടംവേണം. പരിപ്പ്, പഴം, പാലട, പകാരത്രയം. ശാക്തേയപൂജയ്ക്ക് മദ്യം, മാംസം, മത്സ്യം, മൈഥുനം, മുദ്ര എന്ന മകാരപഞ്ചകം വേണമെന്ന് വാമാചാരക്കാർക്കു നിർബ്ബന്ധമുള്ളതു പോലെ! വലിയ പപ്പടവും ചെറിയപപ്പടവും വേണം, രാഷ്ട്രീയകക്ഷികളിൽ മൂത്ത വിഭാഗവും യുവജനവിഭാഗവും ഉള്ളതുപോലെ. ഉപ്പേരി മിനിമം മൂന്നുതരം, അതിൽത്തന്നെ ശർക്കരപുരട്ടിയ്ക്കു മുപ്പതു ശതമാനം സംവരണം. പടററുപഴവും പൂവനും നിർബ്ബന്ധം. പാലട പ്രഥമനാണോ, ബോളി അനുപേക്ഷണീയം. പോസിറ്റീവും നെഗറ്റീവും ധ്രുവങ്ങൾ പോലെ; ശിവനും ശക്തിയുംപോലെ. പിന്നെയും കിടക്കുന്നു, ഉപ്പിലിട്ടതുകൾ (ഇഞ്ചി നിർബ്ബന്ധം) മൂന്ന്, പച്ചടി, കിച്ചടി, കൂട്ടുകറി, പരിപ്പ്, സാമ്പാർ, ഓലൻ, കാളൻ തുടങ്ങി കണ്ടാലറിയാവുന്ന പലതും. നായകൻ, സഹനായകൻ, നായിക, സഹനായിക, വില്ലൻ, സഹവില്ലൻ, ബാലനടൻ, ബാലനടി, ഹാസ്യവിഭാഗം, സ്റ്റണ്ടു വിഭാഗം എന്നിങ്ങനെ മസാല ചിത്രങ്ങളിലെ കഥാപാത്രങ്ങളെ അനുസ്മരിപ്പിക്കുമാറ്.

ഇനി, ഇതെല്ലാം ഒരുക്കി പത്തായിരം കുംഭോദരൻമാരെയും കുംഭോദരികളെയും മൈനർ കഥരേണികളേയും മൂക്കുമുട്ടെ തീററിക്കഴിഞ്ഞാലോ? ശിവ ശിവ! ഊണു കഴിഞ്ഞു കൈകഴുകി, രണ്ടു ഏമ്പക്കവും വിട്ട് വെററയും നാരങ്ങായും മറക്കാതെ വാങ്ങി മടിയിൽ വച്ച് ഒരു സിഗററും കത്തിച്ച് ഇറങ്ങിപ്പോകുമ്പോൾ, ആധുനികോത്തരൻമാർ ഡോക്ടർ ഭാസ്കരൻ നായരെയും സുകുമാർ അഴീക്കോടിനേയും ഗുപ്തൻ നായരേയും ചറപറ ശകാരിക്കുന്നതുപോലെ ചില കമൻറുകൾ. എല്ലാം ഖണ്ഡനവിമർശമാണ്.

എന്റെ പാച്ചുപിള്ളച്ചേട്ടാ! ഓലൻ കൂട്ടിയോ? വായിൽവച്ചു വഴിതിരിയാൻ കൊള്ളുകേല. ഹ!

അതുപോട്ടെ കുഞ്ഞിക്കുട്ടീ. നീ പ്രഥമൻ കുടിച്ചില്ല്യോ? പേരു പാലടയെന്ന്! പാലിനു പകരം പൊടിയാ ചേർത്തിരിക്കുന്നത്. പൊടി ചുളുവിലയ്ക്കു എങ്ങാണ്ടുന്നു മേടിച്ചതാ. വെഷം! അവന്റെയൊരു പാലട പ്രഥമൻ. വയററിളക്കം വരാതിരുന്നാൽ കൊള്ളാം.

ഓഹോ ഇതാണോ ഇത്രവല്യകാര്യം പ്രവർത്തിയാരങ്ങത്തേ? സാമ്പാറ് വിളിച്ചതാരുന്നു. പല്ലാരിമങ്ങലത്തുകാരു കരക്കാർ പിറുപിറുക്കുന്നതു കേട്ടു. നാണക്കേടുതന്നെ.

പഞ്ചസാര ഏഴയലത്തുകൂടെ പോയിട്ടില്ല കുട്ടപ്പക്കുറുപ്പേ. പാൽപ്പായസമാപോലും. പരമദരിദ്രവാസി. നമുക്കൊക്കെ ഷുഗറിന്റെ ഉപദ്രവമാണെന്നാ ഇവന്റെ വിചാരം! ഫൂ! ഈച്ചേ വെട്ടി!

വധൂപിതാവ് എന്ന പെരുഞ്ചോററുരയെനെ ഓർത്തപ്പോൾ അനുകമ്പതോന്നി. ഒന്നാംതരം പുഞ്ചനിലം പത്തുപറ ഗഹകാരനു തീറാധാരമെഴുതി നടത്തിയ കല്യാണമാണ്. എന്നിട്ട് ഒരു അവാർഡുചിത്രത്തെപ്പോലെ, ജനമായ ജനത്തിന്റെയൊക്കെ ശകാരം വാങ്ങിക്കൂട്ടാനാണു തലയിലെഴുത്ത്.

ഉപചാരപൂർവ്വക്കാരെ നോക്കി. ശ്രീമതിമാരെക്കൂടാതെ തികച്ചും പതിനൊന്നെണ്ണം. എഴുത്തിന്റെ പകുതി സ്ഥലംടി വർഗ്ഗം അപഹരിച്ചിരിക്കുന്നു. പക്ഷേ, തന്ത നിസ്സഹായനാണ്. ഒരെണ്ണം വിട്ടുകളഞ്ഞാൽ ആധാരമെഴുത്തു ധൃതരാഷ്ട്രനെതിരെ കൗരവഗണം കൂട്ടായും ഒററയ്ക്കും പ്രതിഷേധം ഉയർത്തും. വാക്കേററത്തിലും അടികലശലിലും അടിയന്തരാവസ്ഥയിലും ഒക്കെയായിരിക്കും അതു ചെന്നു നില്ക്കുന്നത്. "എന്നാലും എന്റെ അമിതാബ് കുട്ടൻറച്ഛന്റെ പേരെഴുതാഞ്ഞതു മനഃപൂർവ്വം തന്നാ." "അല്ലേലും പണ്ടേ അച്ചുന് കൊച്ചാട്ടനോടാ പക്ഷപാതം. അതാ എന്റെ പേരു വിട്ടതു്." "ഞാൻ മൂക്കിൽ പല്ലുവന്നു നിൽക്കുന്നതു കൊണ്ടാരിക്കും എന്റെ കാര്യം മിണ്ടാത്തതു്. ഏഴാമെടത്തു ശനിവന്നതും കേട്ട നക്ഷത്രത്തിൽ ജനിച്ചതും എന്റെ കുററമാണോ? എന്തായാലും ഞാനും അച്ഛന്റെ മോളല്ല്യോ?" ഇത്യാദി പരിദേവനങ്ങളും മൂക്കു പിഴിച്ചിലുകളും കുത്തുവാക്കുകളും പാവം ധൃതരാഷ്ട്രരെ വലയ്ക്കും.



വോട്ടർപട്ടികയിൽ പേരു വച്ചാൽ മാത്രം പോരാ. വിശേഷണങ്ങളും ചേർക്കണം. ഐ. എ. എഫ്. എന്നൊരു ബിരുദമില്ല, കേരള സർവ്വകലാശാലയിൽപ്പോലും. എസ്. പി. പിള്ള എന്ന പപ്പണ്ണിക്കു എയർഫോഴ്സ് കാൻറീനിൽ "സപ്ലൈ" ജോലിയാണ്. പക്ഷേ, ഐ. എ. എഫ്. എന്ന്, പേരിന്റെ പുറകെ വാൽമാക്രിയുടെ വാൽപോലെ ഒരു വാൽ വേണമെന്ന് അയാൾക്കു നിർബ്ബന്ധമാണ്. ഭാരതീയ വ്യോമസേന മുഴുവൻ തന്റെ തറവാട്ടുവകയാണെന്ന മട്ടിൽ! കുവൈററുകാരനും സാംബിയാക്കാരനുമൊക്കെ തങ്ങളുടെ വലിപ്പം നാട്ടുകാർ കോത്താഴൻമാരെ അറിയിക്കണം: സീക്കോ വാച്ചും ബ്രൂട്ടും അക്കായിയും റോത്മാൻസും ഒക്കെ നോക്കിനെടാ പിറകളേ എന്നർത്ഥം. ബായി അമ്മമാർ അഞ്ചുപേരുണ്ട് ഉപചാരക്കാരായിട്ട്. കാൽനഖംകൊണ്ടു തറയിൽ വരച്ച്, മുഖം കുനിച്ച്, വിരൽ കടിച്ച്, വ്രീളാവതികളായി "എനിക്കു സമ്മതമാ" എന്നു കല്യാണപ്രായമെത്തിയ ആൺപിള്ളേരുടെ വേണ്ടപ്പെട്ടവരെ അറിയിക്കാൻ ഒരു ഞുണുക്കുവേല. "ആധാരമെഴുത്തു ശിവശങ്കരപ്പിള്ളേടെ മോള് ഒരു പെൺകൊച്ച് പ്രായമായി നിൽക്കുന്നു. കാണാനും വർക്കത്തുണ്ടു. കഴിയാനും വകയുള്ളിടത്തേതാ. ഒന്നാലോചിച്ചാലോ?" എന്ന് ക്ഷണക്കത്തു വായിക്കുന്ന ഓരോ മൂപ്പിലും ചിന്തിക്കുമെന്നാണ് മാലതീബായി അമ്മ മുതൽ രോഹിണീബായിഅമ്മവരെ, സീനിയോറിററി അനുസരിച്ചുള്ള കന്യകാഗണത്തിന്റെ പ്രതീക്ഷ. വിവാഹസമയത്തു ചെറുപ്പക്കാർ കൂടിനിൽക്കുന്ന സ്ഥലത്തേക്കു തിക്കും പക്കും നോക്കി പ്രയോഗിക്കുന്ന അർത്ഥഗർഭമായ കടാക്ഷശരങ്ങളുടെ മറെറാരു രൂപം! കുഞ്ചുനായർ, വാത്സ്യായനനും കൊക്കോകനും മുതൽ ഹാവ്ലോക്ക് എല്ലിസും കിൻസിയും വരെയുള്ള മനശ്ശാസ്ത്ര വിചക്ഷണന്മാരെ ഓർത്തു.

അടുത്ത ഉരുപ്പടിയും ക്ഷണക്കത്തു തന്നെ. രൂപവും ഭാവവും ആധുനികോത്തരം. ഹൃദയത്തിന്റെ രൂപത്തിലുള്ള ഒരു കടലാസ്. അതിൽ ഗ്രഹണി ബാധിച്ച കുട്ടി വൻകുടൽ തുറന്നുവിട്ടതുപോലെ മഞ്ഞച്ചായം കോരിയൊഴിച്ചിരിക്കുന്നു. മനുഷ്യജീവിതത്തിന്റെ അമൂർത്തത്വത്തിന്റെ സിംബലായിരിക്കണം; പ്രചോദനം പിക്കാസോയോ മറേറാ ആകാം. മഞ്ഞയുടെ സിംബലിസം വ്യക്തമല്ല.

ഉപക്രമമില്ല: സംബോധന പോലുമില്ല. സർക്കാരുത്തരവിന്റെ സമ്പ്രദായം.

ഞാനും സിനിയും വിവാഹിതരാവുകയാണ്. (ആയിക്കോ, ആയിക്കോ! ഏതായാലും ജനസംഖ്യ അറുപത്താററുകോടിയോളമായി. അടുത്ത കൊല്ലത്തേക്കു നിന്റെ വക ഒന്നോ രണ്ടോ സ്പുട്നിക്കുകളെക്കൂടി കൂട്ടിക്കോ!)

സിനി, ഹോട്ടൽ അംബരീഷിലെ റിസപ്ഷനിസ്റ്റാണ്. (അതുശരി! അപ്പോൾ സിനി പെണ്ണായിരിക്കണം; തന്തയുടെയും തള്ളയുടെയും പേരോ ഊരോ ഒന്നുമില്ല. വേണ്ടാ, അറിയണമെന്നില്ല.)

ഹോട്ടൽ അംബരീഷിലെ തിലോത്തമ ആഡിറേറാറിയമാണു വേദി. (കൊള്ളാം. അതു ബുദ്ധിയായി. ഉദ്യോഗസ്ഥയ്ക്കു കൺസഷൻ കാണും.)

മേ 10-നു, രാവിലെ 10-മണിക്കു ഞാൻ വരണമാല്യം ചാർത്തുന്നു. (സൂക്ഷിച്ചുവേണം. കട്ടുറുമ്പോ മറേറാ മാല്യത്തിൽ ഒളിച്ചു കേറിയിരുന്നുകളയും!) വന്നു, അനുഗ്രഹിക്കൂ!

വരാനോ അനുഗ്രഹിക്കാനോ ഉദ്ദേശ്യമില്ല അനിയാ. തനതും പണ്ടാരവകയുമായ പ്രാരാബ്ധങ്ങൾ ഒട്ടുവളരെ. എന്നാലും, ഒരെഴുത്തും ഇരുപത്തഞ്ചു പൈസയും ചെലവാക്കിയ സ്ഥിതിക്ക്, 'ഞാൻ' ആരെന്നറിയണമല്ലൊ.

ദീനു, ഇത്തിക്കര.

തലച്ചോറിനെ ചതുരുപായങ്ങൾകൊണ്ടും ഉപദ്രവിച്ചു, മർദ്ദിച്ചു. ഇത്തിക്കരപ്പക്കി എന്നൊരു തസ്കരവീരനെ കേട്ടിട്ടുണ്ട്. അദ്ദേഹം നടത്തിയ മഹത്തായ സാമൂഹ്യ സേവനത്തെക്കുറിച്ചുള്ള വീരഗാഥകൾ കേട്ടിട്ടുണ്ട്. പക്കി എന്നതു ബക്ഷി എന്നതിന്റെ തദ്ഭവമാണെന്നു കേട്ടിട്ടുണ്ട്. ഫക്കീർ,പക്കിരി ആയതുപോലെ. പക്ഷേ അദ്ദേഹത്തിന്റെ നാട്ടുകാരനായ ദീനു എന്നദിവ്യനെ കേട്ടിട്ടില്ല. ഓർത്തുനോക്കി; ഇല്ല, ഒരു പിടിയുമില്ല. രാഷ്ട്രീയ—വിദ്യാഭ്യാസ—കലാ—സാംസ്കാരികരംഗങ്ങളിലെ ഏതോ യുവതുർക്കി ആയിരിക്കണം.

പക്ഷേ, അനുബന്ധത്തെ സംബന്ധിച്ചിടത്തോളം ഇത്തിക്കരയും അറു പഴഞ്ചൻതന്നെ. ഉപചാരക്കാരുണ്ട്, നാലു പേർ.

സിനി
മിനി
ദിനി
ഷിനി.

ശാന്തം പാപം; ശനിയും പനിയും കൂടി ആകാമായിരുന്നു. വിനിയും ദിനിയും ഷിനിയും ആണോ പെണ്ണോ ആകാം. അറിഞ്ഞിട്ടു കാര്യമില്ല. എന്നാലും എന്റെ ഇത്തിക്കരേ, ഇങ്ങനെ മനുഷ്യനെ വെരുട്ടണോ?

വൈവാഹികങ്ങൾ തീർന്നു. തപാലിൽ അടുത്ത ഇനം ഒരു അന്തർദ്ദേശീയ പത്രമാണ്. കുഞ്ചുനായർ പൊട്ടിച്ചുവായിച്ചു.

എടാ കുവേ, കുഞ്ചു,

നിന്നെ ഇങ്ങനെ വിളിക്കുന്നതിൽ ദേഷ്യപ്പെടരുത്. എന്തെന്നാൽ നമ്മൾ പണ്ട്, ഒത്തിരിക്കൊല്ലം മുൻപ്, കൊയ്പ്പള്ളി കാരാൺമ മലയാളം പള്ളിക്കൂടത്തിൽ അഞ്ചാംക്ലാസിൽ ഒരു ബഞ്ചിലിരുന്നു പഠിച്ചവരും, കിളിത്തട്ടും കുടുകുടുവും കളിച്ചവരും, പറങ്കാപ്പഴം കട്ടു പറിച്ചവരും ആണ്. നീ ഓർക്കുന്നായിരിക്കും അമ്പലത്തും കാലായിലെ പുരുഷോത്തമനെ, പുരുഷു. ഇപ്പം ഓർമ്മവന്നുകാണും. ഇല്ല്യോ? ഞാൻ എസ്. എസ്. എൽ. സി. തോററ് ഇപ്പം ബോംബെയിൽ ഒരു കമ്പനീൽ ഡ്രൈവറാ. പ്രാരബ്ധം കാരണം ഇതുവരെ കല്യാണം കഴിക്കാൻ പററിയില്ല. ഇപ്പം ഒരെണ്ണം തരപ്പെട്ടു വന്നിരിക്കുന്നു. പെണ്ണ് ആയിരം തെങ്ങുകാരിയാ. ഇവിടെ എന്റെ കമ്പനീൽ ടൈപ്പിസ്റ്റാ. സുമംഗലയെന്നാ പേര്. തെററു പറയാനില്ല. പക്ഷേ ഒരു കൊഴപ്പം. അവടെ തന്ത മൂപ്പിലേക്ക് തീരെ സമ്മതമല്ല ഈ കല്യാണം. ഒരു ഒടക്കു വേലു. അങ്ങേർക്കു കുറഞ്ഞതു ബീയേക്കാരൻ വേണംപോലും. ഞാൻ അവിടെ വന്നു മൂപ്പിലോടു നല്ല വാക്കു പറഞ്ഞു നോക്കി. ഒരു തരത്തിലും നാശം അടുക്കുന്നില്ല. ഇനി ഒരു പോംവഴിയേ ഉള്ളൂ. രജിസ്റ്റർ ആയിട്ടു ഉപായത്തിൽ കല്യാണം അങ്ങുനടത്തുക. അതു് ഓലകെട്ടിയമ്പലം രജിസ്റ്റർ കച്ചേരിയിൽ വച്ചു ഈ മാസം 30-ാംതീയതി നടത്തും. അന്നേ അവൾക്ക് അവധി കിട്ടത്തൊള്ളൂ. എന്റെ വീട്ടുകാർക്കു സമ്മതമാ. അതാ കല്യാണം അവിടെ വച്ചു നടത്തുന്നത്. കല്യാണം കഴിഞ്ഞ് ഓരോ പാത്രം ചായ: അത്രേയുള്ളൂ.

നീ ഇപ്പം സെക്രട്ടറിയേറ കമ്മീഷണറോ ഏതാണ്ട് വല്യ ഉദ്യോഗത്തിലാണെന്നു കേട്ടു. പക്ഷേ, എനിക്കു നീ ഇപ്പോഴും പഴേ കുഞ്ചുവാ. അതുകൊണ്ട് എടാ, നീ കല്യാണത്തിനു വന്നേ പററൂ. എല്ലാംകൂടെ ആകെ മൊത്തം എട്ടുപത്തു പേരെ വിളിക്കുന്നൊള്ളൂ. എന്റെ പൊന്നു കുഞ്ചു കണിശമായിട്ടും വരണം. എന്ന് സ്വന്തം പുരുഷു.

കുഞ്ചുനായരുടെ കണ്ണു നിറഞ്ഞു. എടാ പുരുഷു, നീതന്നെ യഥാർത്ഥ പുരുഷൻ. രാശിപ്പൊരുത്തവും ഗണപ്പൊരുത്തവും വേധവുംമദ്ധ്യമരജ്ജുവും രാഹുവുംകേതുവും ഗുളികനും ഒന്നും നോക്കാതെ, കൊട്ടുംകുരവയും തട്ടുപന്തലും കതിർമണ്ഡപവും സദ്യയും സർവാണിയും കൂടാതെ, സ്റ്റീരിയോയും വീഡിയോയും ക്ലോസ്ഡ് സർക്കീട്ട് ടെലിവിഷനും മന്ത്രിമാരും, മുൻമന്ത്രിമാരും പിടാകക്കാരും പീറുങ്ങാണികളും ഒന്നും ഇല്ലാതെ, മനസ്സിനിണങ്ങിയ ഒരു പെങ്കൊച്ചിനെ ജീവിതസഖിയാക്കുക. എല്ലാ എനത്താൻമാരും ഘോര ഘോരം പ്രസംഗിക്കും, വിവാഹത്തിനും മററുമുള്ള പാഴ്ച്ചെലവു ഒഴിവാക്കണം, സ്ത്രീധനം പാടില്ല, മഞ്ഞലോഹത്തോടുള്ള ഭ്രമം അവസാനിപ്പിക്കണം എന്നൊക്കെ. ആഹ്വാനവും ശബ്ദമലിനീകരണവും മാത്രം മിച്ചം. സ്വന്തം മക്കളുടെ കാര്യം വരുമ്പോൾ പ്രസംഗവും ആദർശവും പരണത്തുവയ്ക്കും. ജാതകപ്പൊരുത്തം നോക്കുക എന്ന അസംബന്ധം മുതൽ വിവാഹച്ചടങ്ങുകൾ എന്ന അപൂർവ്വ നിമിഷങ്ങൾ അഭ്രപാളികളിൽ പകർത്തുക എന്ന ശുദ്ധ ഏഭ്യേത്തരം വരെയുള്ള അറുപഴഞ്ചൻ മാമൂലുകളെ കെട്ടിപ്പിടിക്കും. അതി വിപ്ലവകാരിയും ആധുനികോത്തരനും അസ്തിത്വദുഃഖക്കാരനും ഒക്കെ കണക്കുതന്നെ. എല്ലാവർക്കും സമൂഹം എന്നു പറയുന്ന ഓലപ്പാമ്പിനെ പേടിയാണ്. നാട്ടുനടപ്പാണു പോലും. ഇതൊക്കെ ഓർക്കുമ്പോൾ, എടാ പുരുഷു, നിനക്ക് പരമവീരചക്രം തന്നെ തരണം.

നിന്റെ കല്യാണത്തിനു വരുമോ എന്നോ?

മൂന്നുതരം.

# കഥ ഇതുവരെ

കൊല്ലിനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്നു, രാവുണ്ണിമേനോൻേറതു്. തെക്കെക്കുന്നത്തു തറവാട്. കീഴ്ജാതിക്കാരെ കൊല്ലാൻപോലും മടിക്കാത്ത പ്രതാപശാലികൾ. പക്ഷേ, ഗോപാലമേനോന്റെ കാലമായപ്പോൾ ആ തറവാട് തകർന്നു. പല്ലക്കിനു പകരം റിക്ഷയായി. പരമുവായിരുന്നു, ഗോപാലമേനോൻെറ റിക്ഷാക്കാരൻ. കാലത്തിൻെറ തിരക്കഴിയിൽ വീണ പരമു ഒരു കൊലപാതകിയായി. പന്ത്രണ്ടുകൊല്ലത്തെ ജയിൽവാസത്തിനു ശേഷം പരമു നാട്ടിലെത്തിയപ്പോൾ എല്ലാം മാറിക്കഴിഞ്ഞിരുന്നു. അമ്മ മരിച്ചതുപോലും വഴിവക്കിലെ ചായക്കടയിൽ വച്ചാണ്. ഭാര്യയും മക്കളും—?

തെക്കെക്കുന്നത്തു തറവാട്ടിൽ ശേഷിച്ചതു് രാവുണ്ണിമേനോൻെറ വാളും അത്താഴപ്പഷ്ണിയും മാത്രം. ഗതികെട്ടാൽ പുലിപുല്ലും തിന്നുമെന്നു തെളിയിച്ച് ഒരു കൊച്ചമ്മ, കുട്ടികളുടെ വിശപ്പുമാററാൻ പോവുന്ന കിടപ്പറ വാതിൽ തുറന്നുകൊടുത്തു. സംബന്ധക്കാരൻെറ കയ്യൂക്കിൽ പിടഞ്ഞുമരിച്ച പോവൻെറ ഓർമ്മ മായുംമുമ്പേ അമ്മയുടെ മകൾ മുസൽമാനിൽ അന്നദാതാവിനെ കണ്ടെത്തി.

തുടർന്നു വായിക്കുക:

# ജീവപര്യന്തം

## നോവൽ അഞ്ച്

പിഞ്ഞിപ്പോയ മുണ്ടുമുറുക്കി ഉടുത്തു് കിഴക്കോട്ടു തിരിഞ്ഞിരുന്നു് നമശ്ശിവായ ചൊല്ലി എത്രനാൾ കഴിച്ചുകൂട്ടും?

പറമ്പിലെ താളും ചേമ്പും തീർന്നു. മുരിങ്ങയിൽ ഒററ ഇലയില്ല ബാക്കി. കായ്ക്കുന്ന അപൂർവ്വം തെങ്ങുകളിലെ മണ്ടവരെ ഇട്ടുതിന്നു.

വിശപ്പ്...വിശപ്പ്...ഏററവും വലിയ ദുഃഖം ദാരിദ്ര്യദുഃഖം. ദാരിദ്ര്യദുഃഖ ദഹനായ നമശ്ശിവായ. ശിവൻ കനിഞ്ഞില്ല. കുടിയാന്മാരും പാട്ടക്കാരും കനിയുന്നില്ല. ആയിരപ്പറ നെല്ല് പാട്ടം പിരിയേണ്ട തെക്കെക്കുന്നത്തെ അടുപ്പിൽ പൂച ഉറങ്ങുന്നു.

പാട്ടം പിരിക്കാനും, പറമ്പും പാടവും നോക്കി എടുക്കാനും ചുമതലപ്പെട്ട രണ്ട് ഓപ്പമാരുടെ സ്ഥിരതാമസം തൃപ്പൂണിത്തുറ ചന്തയിൽ. പതിനാറുണികൾ. വല്ലപ്പോഴും വന്നു കയറുന്ന സമയം പരാതിപ്പെട്ടാൽ അവർ കൈയൊഴിയും:

"കണ്ട പോവൻേറം പെലേൻേറം മാപ്ലേടേം തല്ലുകൊള്ളാൻ ഞങ്ങൾക്കാവില്ല."

"തല്ല് കൊള്ളണേന്തിനാ? പാട്ടം ചോദിച്ചാൽ തല്ലേ?"

"എന്നാ നിങ്ങളുപോയി ചോദിക്ക് നാവില്ലേ;"

അവർക്കങ്ങനെ പറയാം.

നേരം പുലർന്നാൽ ചന്തയിൽ ഹാജർ. കൂടുതൽ പച്ചക്കറികൾ വാങ്ങുന്നവരുടെ പുറകെ. എവിടെയാണ് സദ്യ? എന്നാണ്? എത്ര ദൂരത്തായാലും പാഞ്ഞെത്തും. ആദ്യത്തെ പന്തിക്കുതന്നെ ചാടിക്കയറി ഇരിക്കും. രണ്ടു തൊട്ടി ചോറു വെട്ടിവിഴുങ്ങുന്നതു് മൂക്കിൽ ഒരുനുള്ള പൊടി



വലിക്കുന്ന ലാഘവത്തിൽ. എല്ലാവരും എഴുന്നേററു കഴിഞ്ഞാലും വാരിവലിച്ചു തീററ. ആട്ടിഇറക്കുന്ന സമയംവരെ ചടഞ്ഞിരിപ്പ്.

അധികവും പതിനാറടിയന്തിരങ്ങളും. പതിനാറുണികൾ എന്ന ഓമനപ്പേരു്.

ശ്വാസം കഴിക്കാൻ വിഷമിച്ച് വയറും താങ്ങി നടക്കുമ്പോൾ മനസ്സിൽ നരച്ച തലകൾ എണ്ണുകയായിരിക്കും. അടുത്ത താരു്?

കമ്പളങ്ങപോലുള്ള സ്വന്തം തലകൾ എണ്ണാറുണ്ടോ എന്നു രൂപമില്ല.

പഞ്ഞക്കർക്കിടകത്തിൽപ്പോലും മൃഷ്ടാന്നഭോജനം. കാലാവധി തീർന്ന നരച്ച തലകൾ അധികവും കൊഴിഞ്ഞുവീഴുന്നതു് മിഥുനം—കർക്കിടകമാസങ്ങളിലെ പെരുമഴയത്തു്.

എന്തിനീ നാണം കെട്ട തീററ? ഉള്ള മുതൽ നോക്കി എടുത്താൽ അന്തസ്സായി തിന്നിട്ട് ബാക്കി. പക്ഷേ, തെണ്ടിത്തിന്നുന്ന ശീലമുണ്ടോ മാറുന്നു?

ശാരദാമ്മ മേൽമുണ്ടു കുടഞ്ഞുടുത്തു. റൗക്ക വലിച്ചുകെട്ടി. നൂറുസ്ഥലത്തു് പിഞ്ഞിയിട്ടുണ്ട്. റൗക്കയുടെ കീറലിലൂടെ പകുതി മുല പുറത്തുകാണാം. അതു മറയ്ക്കാൻ തോർത്തെടുത്തു പുതച്ചു. തോർത്തും കീറിയതു്. നിറം കണ്ടാൽ അറയ്ക്കും. ഈ വേഷത്തിൽ എങ്ങനെയാണ് പുറത്തിറങ്ങുക?

പുറത്തിറങ്ങാതിരുന്നാലത്തെകഥയോ? ഈ ഇരിപ്പിരുന്നാൽ പണ്ടൊരു ചിററമ്മ ചെയ്തതുപോലെ ഹീന ജാതിക്കാർക്ക് വാതിൽ തുറന്നു കൊടുക്കേണ്ടിവരും. അല്ലെങ്കിൽ മറെറാരു ചിററമ്മയെപ്പോലെ തുലുക്കൻെറകൂടെ ഇറങ്ങിപ്പോകേണ്ടിവരും.

അതിനൊന്നും ഏതായാലും ഇപ്പോൾ ഭാവമില്ല. ചെറുപ്പം. അല്പം ക്ഷീണമുള്ളതു് പഷ്ണിക്കേട്ടുകൊണ്ട്. കുറച്ചുദിവസം അടുപ്പിച്ച് അന്നാഹാരം ഉള്ളിൽ ചെന്നാൽ ഈ ക്ഷീണമെല്ലാം മാറിക്കിട്ടും. വേലയെടുത്തു തിന്നുന്നതിൽ അഭിമാനക്കേറവൊന്നും വിചാരിക്കാനില്ല.

ഇറങ്ങി നടക്കാൻ തുടങ്ങുമ്പോൾ വെയിലും കാഞ്ഞിരിക്കുന്ന മുത്തശ്ശിയുടെ ചത്ത കണ്ണുകൾ ഇഴഞ്ഞുവന്നു. പട്ടിണി തളർത്തിയ നാവനങ്ങിയില്ല. പക്ഷേ, കണ്ണുകളിൽ ചോദ്യഭാവമുണ്ടായിരുന്നു.

"ഒന്നു പൊറത്തെറങ്ങീട്ടു വരാം മുത്തശ്ശി" ശാരദാമ്മ പറഞ്ഞു. "ആ നങ്ങേലിത്തള്ളേ ഒന്നു കണ്ടുനോക്കട്ടെ."

സുഖമില്ലാതെ രണ്ടു ദിവസമായി അവൾ വീട്ടിലിരിപ്പാണെന്നു കേട്ടു.

നങ്ങേലിത്തള്ളയുടെ കുടുംബത്തെ പുച്ഛമായിരുന്നു. തെക്കെക്കുന്നത്തുകാരെപ്പോലെ നാലാംവീട്ടിൽ ശൂദ്രരല്ലാ. പള്ളിച്ചാന്മാർ. ഉരപ്പുര പെറുക്കികൾ. കോവിലകങ്ങളിലെ എച്ചിലുവാരികൾ. പക്ഷേ, പറഞ്ഞിട്ടെന്തു ഫലം?

മുററത്തുതന്നെ നങ്ങേലിത്തള്ളയുടെ മകൾ പാറുക്കുട്ടി.

"ദേമ്മേ, ഇതാരാന്നു നോക്ക്യേ," അകത്തേക്കു നോക്കി അവൾ വിളിച്ചുകൂകി.

"തെക്കേക്കുന്നത്തെ ശാരദച്ചേച്ചി."

വെളിച്ചം കുറഞ്ഞ കണ്ണുകൾക്കു മുകളിൽ കൈത്തലം മറപിടിച്ചുകൊണ്ട് നങ്ങേലിഅമ്മ നോക്കി. തെക്കേക്കുന്നത്തെ ശാരദ. വിധിയുടെ ക്രൂരതയെക്കുറിച്ചു ചിന്തിച്ച് തല പുണ്ണാക്കിയില്ലെങ്കിലും ദുഃഖത്തോടെ അവർ ഓർത്തു: കഷ്ടം ശിവ ശിവ. ഇതെന്തൊരു കോലം....

"അല്ലാ ഇതാര് ശാരദ മോളോ?" അവർ ചിരിച്ചു. "വഴി തെററിക്കേറീതാ?"

"പലർക്കും വഴിതെററീതിൻെറ ഫലാ നങ്ങേലിമ്മേ" ശാരദാമ്മ പറഞ്ഞു.

"കേറീരിക്ക്. വന്നകാലിൽ നിൽക്കാതെ" നങ്ങേലിഅമ്മ ക്ഷണിച്ചു. "എടി പാർക്കുട്ട്യേ ആ തടുക്കെടുത്തിട്ടു കൊടുക്ക്."

പാറുക്കുട്ടി വിരിച്ച തടുക്കിൽ ഇരിക്കുന്നതിനിടയിൽ ശാരദാമ്മ പറഞ്ഞു:

"കുറച്ചു കഞ്ഞിവെള്ളം താ മോളേ. കണ്ണും തലേം ചിററീട്ടു പാടില്യ."

എം. എം. മേനോൻ

അമ്മയും മകളും മുഖത്തോടുമുഖം നോക്കി. പള്ളിച്ചാന്മാരുടെ കഞ്ഞി നാലാം വീട്ടിൽ ശൂദ്രർക്ക് നിഷിദ്ധം. കാപ്പിയും പലഹാരവുമാവാം. അതാണെങ്കിൽ ഇവിടൊട്ടില്ലതാനും.

"കഞ്ഞിവെള്ളാക്കണ്ടാ, കഞ്ഞി ആയ്ക്കോട്ടെ. എന്താ?" അമ്മ കണ്ണുകാണിച്ചു. മകൾ അടുക്കളയിലേക്കു പോയി.

"ഈ ഉമ്മറത്തു വേണ്ട. തളത്തിലേക്കു പോവാം."

"നനഞ്ഞാൽ പിന്നെ കളിരില്ല നങ്ങേലിമ്മേ" ശാരദാമ്മയുടെ ചുണ്ടുകളിൽ വിഷാദത്തിൻെറ പുഞ്ചിരി. "ആരുകണ്ടാലും എനിക്കൊന്നൂല്യ."

"ആ അർത്ഥത്തിലല്ല ഞാൻ പറഞ്ഞതു്" നങ്ങേലിഅമ്മ ഉരുണ്ടു. "കഞ്ഞിയാവുമ്പോ തളത്തിലാവട്ടോട്ടേന്നു കരുതി."

"ശരി" ശാരദാമ്മ എഴുന്നേററു.

നല്ല കുത്തരിക്കഞ്ഞി. കണ്ണിമാങ്ങാക്കറി. പപ്പടം ചുട്ടതു്. നാണംകൂടാതെ മുക്കററം കുടിച്ചപ്പോൾ പതിനാറുണി ഓപ്പമാരെ ഓർത്തുപോയി.

പാറുക്കുട്ടി വീണ്ടും കിണ്ണം നിറയ്ക്കാൻ തുടങ്ങിയപ്പോൾ വിലക്കി:

"വേണ്ട മോളെ, മതി. ഇനി ഒട്ടും ചെല്ലില്യ."

"ഇത്തിരൂടി?"

"വേണ്ട. ഒട്ടും വേണ്ട."

ചൂടുകഞ്ഞി കുടിച്ചു തീർന്നപ്പോൾ ശരീരമാകെ വിയർത്തു കുളിച്ചു. തളർച്ച തോന്നി. എന്തുകൊണ്ടെന്നറിയില്ല, കണ്ണുകളും നിറഞ്ഞുതുളുമ്പി.

തുടർന്നു് ആത്മനിയന്ത്രണം വിട്ട് ഒരു തേങ്ങൽ.

"എന്ത്യേ മോളേ, എന്തുപററി?" നങ്ങേലിഅമ്മ പരിഭ്രമിച്ചു. പാറുക്കുട്ടിയും അന്തിച്ചുനിന്നു.

അപ്പോൾ ഗദ്ഗദത്തോടെ ശാരദാമ്മയുടെ അപേക്ഷ:

"നങ്ങേലിമ്മ...ഒന്നുസഹായിക്കണം."

വന്നു കയറിയപ്പോൾത്തന്നെ തോന്നി എന്തോ പന്തികേടുണ്ടെന്ന്. എന്തു സഹായമാണാവോ വേണ്ടതു്? കഴിവുള്ളതാണെങ്കിൽ തീർച്ചയായും ചെയ്തു കൊടുക്കും.

നങ്ങേലിഅമ്മ പറഞ്ഞു.

"ആട്ടെ. മോളുപോയി കൈകഴുകിവാ."

കൈ കഴുകി വന്ന് താമ്പാളത്തിനു മുന്നിലിരുന്നപ്പോൾ അവർ പറഞ്ഞു:

"ഈ നങ്ങേലിമ്മയ്ക്ക് വല്യ കഴിവില്യാന്ന് മോൾക്കറിയാലോ. നങ്ങേലിമ്മയ്ക്കു കഴിയണ എന്തുസഹായോം മോൾക്ക് ചെയ്തുതരാം."

ശാരദാമ്മ ഏറെനേരം എന്തോ ഓർത്തിരുന്നു.

"കഴിവില്യാത്തൊന്നും പറയില്യാ" മനസ്സാന്നിദ്ധ്യം വീണ്ടുകിട്ടിയപ്പോൾ പതിഞ്ഞസ്വരത്തിൽ അവർ പറയാൻ തുടങ്ങി. "എവിടേങ്കിലും ഒരു നെല്ലുകുത്തു് തരാക്കിത്തരാനം. വല്ല കളഞ്ചത്തിലോ, ദേവസ്വത്തിലോ, വലിയമ്മത്തമ്പുരാൻ കോലോത്തോ...നങ്ങേലിമ്മ നിരിച്ചാ പററാതിരിക്കില്യ."

നങ്ങേലിഅമ്മ പെട്ടെന്നൊന്നും അതിനു മറുപടി പറഞ്ഞില്ല. അവർ ചിന്താമഗ്നയായി. പററാത്ത കാര്യമൊന്നുമല്ല. നെല്ലുകുത്താൻ ഇനിയും വേണം പെണ്ണുങ്ങളെ. പക്ഷേ...തെക്കേക്കുന്നത്തു തറവാട്ടിലെ ഒരു പെൺകുട്ടിയെ ഉരപ്പുരപ്പെണ്ണുങ്ങളുടെ കൂടെ കൂട്ടണോ? എന്നിട്ട് ആ മഹാപാപം തലയിൽ കയററിവയ്ക്കണോ?



"എന്താ നങ്ങേലിമ്മേ ഒന്നും മിണ്ടാത്തതു്?" ശാരദാമ്മ അവരെ ഉണർത്താൻ ശ്രമിച്ചു.

"എന്താ പറയണ്ടേന്ന് രൂപോല്യാഞ്ഞിട്ടാ മോളേ" നങ്ങേലി അമ്മ നെടുവീർപ്പിട്ടു. "ആന മെലിഞ്ഞാലും തൊഴുത്തിൽ കെട്ടില്ലെന്നല്ലേ പ്രമാണം? എത്ര വന്നാലും മോള് തെക്കേക്കുന്നത്തെ തറവാട്ടിലല്യാ."

ഈ വൈഭവം കൊണ്ടിരുന്നാൽ വായിൽ മണ്ണ്.

"വല്യ വാള് നെലവറേലുണ്ടെന്നു പറഞ്ഞാ വയററിപ്പോവോ നങ്ങേലിമ്മേ?" ശാരദാമ്മയ്ക്ക് ഈർഷ്യ കയറി. "വാളുകാരൻ പണ്ടേ ചത്തു. വാളും തുരുമ്പെടുത്തു."

അവർ വിറച്ചു.

"പണ്ടച്ഛൻ ആനപ്പുറത്തുകേറീന്നുവച്ച് മോൻെറ ഊരേൽ ആ തഴമ്പുണ്ടാവോ? അറിയാഞ്ഞിട്ടു ചോദിക്കാ."

"എൻെറ മോളേ, നീ കോപിക്കാതെ." നങ്ങേലിഅമ്മ അവരെ സാന്ത്വനപ്പെടുത്താൻ ശ്രമിച്ചു. "തെക്കേക്കുന്നത്തെ കഞ്ഞോള്ളും കുടിക്കാത്ത ആരുണ്ട് ഇന്നാട്ടിൽ?"

"വെശപ്പിൻെറ രുചിയറിയുമ്പോ എല്ലാ ആഢ്യത്വോം പോവും." ശാരദാമ്മയ്ക്കു ചൊടിച്ചു. "നങ്ങേലിമ്മ എന്താ പറയണതു്? പണ്ടൊരു ചിററമ്മ ചെയ്ത

(ഫാലെ ഞാൻ കണ്ടപോമാക്ക് വാതല് തൊറന്നിട്ട കൊട്ടക്കണോ! അതോ, മറെറാരു ചിററമ്മ ചെയ്യപോലെ വല്ല തുലുക്കൻേറംകൂടെ എറങ്ങിപ്പോണോ? വെശക്കമ്പോ മണ്ണുവാരിത്തിന്നാൻ പറേംഛാ?''

''മോള പറയണ കാര്യാ'' നങ്ങേലിഅമ്മ സമ്മതിച്ചു. ''ആ മോടിക്കാരൻ കൃഷ്ണമേനോൻ ഏമ്മാന്നോടൊന്നു പറഞ്ഞു നോക്കട്ടെ.''

''നോക്ക്യാപ്പോരാ. കാര്യം നടക്കണം.''

ശാരദാമ്മ എഴുന്നേററു. പട്ടിണികൊണ്ടു തളർന്നുകിടക്കുന്ന മുത്തശ്ശിയുടെ രൂപം അവളുടെ മനസ്സിൽ മിന്നിമറഞ്ഞു. സ്വന്തം വിശപ്പടക്കുമ്പോഴം മുത്തശ്ശിയെ ഓർക്കാതിരുന്നതിൽ അവർക്ക് കുററബോധം തോന്നി. നാണംകെട്ട് ഇരന്നു:

''അരീണ്ടെങ്കിൽ ഒരിരുനാഴി...''

ഒരുനിമിഷം പോലും ശങ്കിക്കാതെ നങ്ങേലിഅമ്മ മകൾക്ക് കല്പന നൽകി:

''മോളേ പാർക്കട്ട്യേ, പെട്ടീന്ന് എടങ്ങഴി അരീടുത്തു ശാരദേച്ചീച്ച് കൊടുക്ക്.''

കീറിയ കച്ചത്തോർത്തിൽ അരിയും കെട്ടി അവർ യാത്രപറഞ്ഞിറങ്ങി. ഠൗക്കയുടെ കീറലിലൂടെ എത്തിനോക്കുന്ന മുലകളുടെ കാര്യം വിസ്മരിച്ച്...

കളഞ്ചത്തിലും ദേവസ്വത്തിലും ഒഴിവുകളുണ്ടായിരുന്നു. പക്ഷേ, ചെന്നപ്പെട്ടു്





## കണ്ണോക്ക്

### മുല്ലനേഴി

**അ**ങ്ങനെ 1 കൂട്ടക്കൊലകഴിഞ്ഞു
എങ്ങും വിഷാദം നിറഞ്ഞുനിന്നു
വേരുപൊട്ടിപ്പോകും വേദനയിൽ
വേവും മനസ്സു വിതുമ്പിനിന്നു.

മുങ്ങിക്കുളിക്കാതെയീറനായി
2 മുപ്പത്തിയെട്ടും മുക്കിമൂളി
3 ഭൂതക്കണ്ണാടിയിൽക്കൂടിനോക്കി
ഊതിവീർപ്പിച്ച വലുപ്പമല്ലേ!
നേരിന്റെ പാതയിരുണ്ടുനില്ലേ
നേരും നെറിയും വിരണ്ടുനില്ലേ

4 ആംഗലേയത്തിനാണാഭിജാത്യം
ആതിഥേയന്മാർ വിനീതർ നമ്മൾ
വീട്ടിൽവരുന്ന വിരുന്നുകാരെ
5 ആട്ടുവാൻ ചെററകളല്ല നമ്മൾ

ചെററകൾ ചേരിതിരിഞ്ഞുനിന്നു
കുററമന്യോന്യം കുരച്ചിടട്ടേ!
സ്വന്തം തലച്ചോററങ്ങിടാതെ
പന്തംകൊളുത്തി നടന്നിടട്ടേ!
തമ്പുരാന്മാർ മാറി മാറിയിന്നും
മഞ്ചലിലേറി നടന്നിടട്ടേ!

മഞ്ചലൊരുക്കുവാനാളു വേണം
മഞ്ചൽ ചുമക്കുവാനാളു വേണം
മണ്ടയിളകാത്തോരായിടേണം
മണ്ടയുറസ്സാത്തോരായിടേണം
സത്യം സമത്വമഹിംസയെല്ലാം
നിത്യമുരുവിടുന്നോരു വേണം
വായ മടങ്ങിയ കത്തിയേയും
വാളായി വാഴ്ത്തും ജനങ്ങൾവേണം;
അങ്ങനെ കൂട്ടക്കൊല കഴിഞ്ഞു
മണ്ണിലിളം ചോര വാർന്നുവീണു.

1 എസ്. എസ്. എൽ. സി. പരീക്ഷ.
2 വിജയശതമാനം
3 ഉത്തരക്കടലാസു പരിശോധനയിലെ അയവും മോഡറേഷനും.
4 ഇംഗ്ലീഷ് മീഡിയം സ്കൂളുകളുടെ പ്രശസ്തവിജയം
5 ഇംഗ്ലീഷിനെ എതിർക്കുന്നതു് മോശമാണ്. ഭരണബോധന ഭാഷ മലയാളമാവണമെന്നു് അധരവ്യായാമം — അതു നടപ്പാക്കിയാൽ നമ്മുടെ വില കുറയില്ലേ? നാം വെറും ചെററകളാവില്ലേ? (സമ്പന്നവർഗ്ഗത്തിന്റെ ഈ നയം പാവപ്പെട്ട 'ചെററ'യുള്ളതല്ല, എന്നർത്ഥം)

വലിയമ്മത്തമ്പുരാൻ കോവിലകം എസ്റ്റേററിലെ ഉരപ്പുരയിൽ. മോടിക്കാരൻ കൃഷ്ണമേനോന്റെ നിശ്ചയം അതായിരുന്നു.

ബ്രഹ്മമുഹൂർത്തത്തിൽ മഹാരാജാവു തിരുമനസ്സിനെ പള്ളിക്കുറുപ്പുണർത്താൻ നിയമവെടി പൊട്ടുന്നു. തുടന്ന് നകാരം. അതിന്റെ ശബ്ദവീചികൾ കോട്ടസ്ഥകത്തു നിന്നൊഴുകി ഹിഡുംബവനം ഗ്രാമത്തിലും. അപ്പോൾ ഉറക്കമുണരണം. വേഗം പല്ലുതേച്ച് മുഖംകഴുകി ചൂട്ടും കത്തിച്ച് പുറപ്പെടുകയായി. കൂട്ടിനു നങ്ങേലിഅമ്മയും പാറുക്കുട്ടിയും. നേരം പരപരാ വെളുക്കുമ്പോൾ ഉരപ്പുരയിൽ.

നെല്ലളന്നു വാങ്ങി ഉരപ്പുരയിലേക്കു കയറിയാൽ ആകെക്കൂടി ഒരു ബഹളം. മേൽമുണ്ടും ഠൗക്കയുമഴിച്ച് പെണ്ണുങ്ങൾ അഴയിൽ തൂക്കുന്നു. ഉരപ്പുരവേഷം താറും ബോഡീസും, ചിലർക്ക് ബോഡീസും കാണുകയില്ല. അശ്രീകരംപിടിച്ച കാഴ്ച. ആദ്യമായി ആ കാഴ്ചകണ്ടപ്പോൾ ഓക്കാനം വന്നു.

അടുത്തപടി ഒരു മുറുക്ക്. മുറുക്കിത്തുപ്പി വന്നാൽ പണിആയുധങ്ങൾ എടുക്കുകയായി. ഉലക്കയും മുറവും. പിന്നീട് വൈകുന്നതുവരെ തലയ്ക്കു പെരുപ്പ്. കലപില വർത്തമാനം. നെല്ലുകുത്തുമ്പോഴുള്ള ശബ്ദത്തിനു പുറമെ താളക്രമത്തിലുള്ള മൂളലും. അരിചേററുന്ന സ്വരം.

വൈകിട്ട് അരിഅളന്നു ബോദ്ധ്യപ്പെടുത്തി പുറത്തു കടന്നാലേ തലയ്ക്കു വെളിവു വീഴൂ. കൂലി അരിയായിത്തന്നെ. ശരീരത്തിലെ തവിടും പൊടിയും തട്ടിക്കളഞ്ഞ് മുണ്ടും കുടഞ്ഞുടുത്തു കഴിയുമ്പോഴേക്കും നേരം ഇരുട്ടാൻ തുടങ്ങിയിരിക്കും. വേഗം നടക്കാമെന്നു കരുതിയാൽ നങ്ങേലിഅമ്മയുടെ കാൽ നിറയെ ആണി.

കുടുംബത്തു തിരിച്ചെത്തി മേൽകഴുകുമ്പോൾ രാത്രി എട്ടര–ഒമ്പതു്.

ശീലിക്കാത്തതു കൊണ്ടായിരിക്കാം, അരി അളന്നേൽപ്പിക്കുമ്പോൾ മററു പെണ്ണുങ്ങളുടെ അടുത്തെങ്ങും എത്താൻ കഴിഞ്ഞില്ല. ആദ്യദിവസം യജമാനൻ കണ്ടില്ലെന്നു നടിച്ചു. രണ്ടാം ദിവസം ഒരു ചാട്ടം:

''ഈ അരി ഒട്ടും വെളുത്തിട്ടില്ലല്ലൊ.''

മിണ്ടാതെ നിന്നു.

''ഇത്തിരി ആഞ്ഞു കുത്തണേ,'' യജമാനൻ കളിയാക്കി. ''തടി നല്ല ചാലം പോലെയുണ്ടല്ലൊ.''

അപ്പോഴാണ് അരിയുടെ അളവ് യജമാനന്റെ ശ്രദ്ധയിൽപ്പെട്ടതു്.

''ദിവസം മുഴുവൻ കുത്തീട്ടുള്ളതാ ഇതു്?''

യജമാനന്റെ ചെവിയിൽ എന്തോ മന്ത്രിക്കുന്നതു കണ്ടു.

''ഓഹോ'' യജമാനൻ പെട്ടെന്ന് ശാന്തനായി.

കൂലിയുടെ അളവ് അല്പം ഉദാരമായി, നാളുകൾ ചെല്ലുമ്പോൾ മററുള്ള പെണ്ണുങ്ങളോട് ഒപ്പമെത്താം. വേണമെങ്കിൽ അവരോടൊന്നു മത്സരിക്കുകയും ചെയ്യാം. പക്ഷേ, അതൊരു വ്യാമോഹമായിരുന്നു. മാസം രണ്ടു കഴിഞ്ഞിട്ടും തുടങ്ങിയിടത്തു തന്നെ. വലിയ വ്യത്യാസമൊന്നുമില്ല.

അവസാനം മോടിക്കാരൻ കൃഷ്ണമേനോൻ തന്നെ ഇടപേടേണ്ടിവന്നു.

''അതേ ശാരദാമ്മേ, പറയുമ്പോ നീരസം തോന്നീട്ടു കാര്യോല്യ,'' അദ്ദേഹം പറഞ്ഞു: ''നിങ്ങൾക്കീ തൊഴില് അശേഷം പററില്യ.''

ഭഗവതീ! വീണ്ടും അത്താഴപ്പഷ്ണിയാകല്ലേ...

''കൊറച്ചൂടെ ഒരേട തരണം!'' കെഞ്ചി.

''എടതരാം. വിരോധോല്യ,'' യജമാനൻ പറഞ്ഞു: ''പക്ഷേ, അതോണ്ടൊന്നും കാര്യോല്യാന്നു വച്ചോളൂ.''

നങ്ങേലിഅമ്മ പറഞ്ഞാൽ കേൾക്കുമോ എന്തോ

അല്പനേരത്തെ ആലോചനയ്ക്കുശേഷം യജമാനൻ തിരക്കി:

''വല്ല കോലൂത്തും തരാക്കാം. ഇത്രേം അദ്ധ്വാനോല്യ. എന്താ?''

''ഏമ്മാന്റെ ഇഷ്ടംപോലെ.''

രണ്ടുദിവസം കഴിഞ്ഞപ്പോൾ വലിയമ്മത്തമ്പുരാൻ കോവിലകം എസ്റ്റേററിലെ ഉരപ്പുരയിൽനിന്നു പുറത്തു. പിറേറന്നു മുതൽ കുഞ്ഞുക്കുട്ടിത്തമ്പുരാന്റെ കോവിലകത്തു് അടിച്ചുതളി. (തുടരും)

നീണ്ടകഥ

# രാജമ്മയുടെ തത്ത

## വി. ടി. ഇന്ദുചൂഡൻ



### മൂന്ന്

"ഡേയ്, നാണാ, നാൻകൊഞ്ചനാളെക്കുള്ള ചെത്തുപോയിടുവേൻഡാ. പരലോകത്തുക്ക് പോനാ അങ്കെ തണ്ണിപൂമ്മാ നറയെ കിടക്കുംഡാ. ഉനക്ക് തെരിയാതോഡാ, നമ്മ ശ്രീകൃഷ്ണനോട് അണ്ണാ ബലരാമൻ എപ്പവാത്താലും തണ്ണിശാപ്പിട്ടുക്കൊണ്ടേയിരുപ്പാൻ. അതില്ലാമൽ അവനുക്ക് ഉശിരോടെ ഇരുക്കമുടിയാതു. അതിനാലെ പരലോകത്തിലെ പോനാലും നേക്ക് നറയെ തണ്ണികിടക്കുംഡാ. നാൻ അങ്കെ പോനാൽ കാലമെ എഴുമണി അടിച്ചാൽ തണ്ണിശാപ്പുട തുടങ്കുവേൻ. രാത്രി പത്തുമണിവരെ കുടിച്ചിക്കിണ്ടേയിരിപ്പേൻ. എങ്കിട്ടെക്കെ എപ്പോതും ഒരു ഗ്ലാസ് നറയെ ബ്രാണ്ടിയും ഒരു പാത്രം നറയെ ഉഴുന്തുവടെയും ഇരുക്കും." ഇതാണത്രെ മഹാദേവയ്യർ പറഞ്ഞ വാചകം.

താൻ അടുത്തുതന്നെ മരിക്കുമെന്നും പരലോകത്ത് മദ്യം ധാരാളം കാശുകൊടുക്കാതെ കിട്ടുമെന്നും ശ്രീകൃഷ്ണന്റെ ജ്യേഷ്ഠൻ ബലരാമന് മദ്യംകൂടാതെ ജീവിക്കാൻ കഴിയില്ലല്ലോ എന്നും അതിനാൽ പരലോകത്ത് മദ്യം കിട്ടുമെന്ന കാര്യം തീർച്ചയാണെന്നും രാവിലെ മുതൽ രാത്രിവരെ തന്റെ മുമ്പിൽ ബ്രാണ്ടിയും ഉഴുന്നുവടയും ഉണ്ടാകുമെന്നുമാണ് മഹാദേവയ്യർ പറഞ്ഞത്.

ഇതാണ് പരലോകത്തുള്ള സ്ഥിതിയെങ്കിൽ അവിടെച്ചെന്നാൽ ഉടനെ വിവരം അടുത്ത തപാലിൽ എഴുതി അയയ്ക്കണമെന്ന് നാണാസ്വാമി അപ്പോൾ പറഞ്ഞു. എഴുത്തു കിട്ടിയാൽ ഉടനെ താനും അങ്ങോട്ടു വരുന്നതാണ്!

ഒരു മാസത്തിനുള്ളിൽ മഹാദേവയ്യർ മരിച്ചു. ബന്ധുക്കളും വാദ്ധ്യാരും എത്തിച്ചേർന്നു. വാദ്ധ്യാർ ബന്ധുക്കളോടു പറഞ്ഞു: "ഇന്നേക്ക് ദനിഷ്ടപഞ്ചമിയാക്കും." ചീത്തദിവസമാണ്. കുറച്ചു ഉയരമുള്ള സ്ഥലത്ത് നിലത്തിറക്കണം. വാദ്ധ്യാരുടെ ഉപദേശപ്രകാരം ശവശരീരം ഉമ്മറത്തെ ഉയർന്ന തിണ്ണയിൽ കിടത്തി. വാദ്ധ്യാർ പ്രായമായ ബന്ധുക്കളോട് ഇതിന്റെയെല്ലാം ശാസ്ത്രം വിവരിച്ചുകൊടുക്കുന്നുണ്ടായിരുന്നു. ശരീരത്തിലെ നവദ്വാരങ്ങളിൽ ഒന്നിൽക്കൂടിയാണ് ആത്മാവ് പുറത്തേക്ക് പോകുന്നത്. ധർമ്മിഷ്ഠൻമാരുടെ ആത്മാവ് ബ്രഹ്മരന്ധ്രത്തിൽക്കൂടി പുറത്തേക്ക് പോകുന്നു. ബ്രഹ്മരന്ധ്രം ശിരസ്സിന്റെ നെറുകയിൽ ആണ്. ചീത്ത മനുഷ്യരുടെ ആത്മാവ് മലദ്വാരത്തിൽ കൂടിയാണ് പുറത്തേക്ക് പോകുന്നത്.

മഹാദേവയ്യരുടെ ശവശരീരം കുളിപ്പിച്ചുകിടത്തുന്നത് അനന്തരാമൻ കണ്ടു. നെറ്റിയിൽ ചന്ദനംതേക്കുകയും നെരിപ്പോടിൽ തീകത്തിക്കുകയും ചെയ്തു. മരണം ഉണ്ടായത് അർദ്ധരാത്രിയാണ്. നല്ലസമയമല്ല എന്ന് വാദ്ധ്യാർ പറഞ്ഞു. അതിനാൽ പുണ്യാഹക്രിയകൾ ചെയ്യണം. വാദ്ധ്യാരുടെ ക്രിയകൾ കുറേനേരം നീണ്ടുനിന്നു. ഏതായാലും ചടങ്ങുകൾഎല്ലാം കഴിഞ്ഞ് ബന്ധുമിത്രാദികൾ പോയത് പിറ്റേന്നാൾ ഉച്ചതിരിഞ്ഞാണ്. അതോടെ അനന്തരാമൻ ഏകാകിയായി ത്തീർന്നു. തനിക്ക് ഇഷ്ടമുള്ള ഒരു കൂട്ടുകാരിയെ കിട്ടിയാൽ മതിയായിരുന്നു. അതും നടക്കില്ല എന്ന് ഇപ്പോൾ തീർച്ചയായി. കഷ്ടം! രാജമ്മയെ ഒന്ന് തൊടാൻപോലും സാധിച്ചില്ലല്ലോ എന്ന വ്യസനംമാത്രം അയാളിൽ ബാക്കി ശേഷിച്ചു.

വിവാഹദിവസം രാവിലെ രംഗയ്യരുടെ വീട്ടിൽ കോലാഹലമായിരുന്നു. ബന്ധുമിത്രാദികൾ വന്നുനിറഞ്ഞു. രാവിലെ ഒമ്പതിനും പത്തിനും ഇടയിലാണ് മുഹൂർത്തം. ആലത്തൂർ, പാലക്കാട്, ചിറ്റൂര് മുതലായ പല സ്ഥലങ്ങളിൽനിന്നും അതിഥികൾ വന്നുചേർന്നിരുന്നു. ഉമ്മറത്തെ പന്തലിൽ ആളുകളുടെ കലപല ശബ്ദത്തിനു പുറമേ ഒരു നാഗസ്വരക്കാരൻ ഖരഹരപ്രിയരാഗം ആലപിക്കുന്നത് കേൾക്കാമായിരുന്നു. മണി ഒമ്പത് കഴിഞ്ഞു. താമസംകൂടാതെ ചടങ്ങുകൾ തീരും. പിന്നീട് സദ്യ തുടങ്ങുകയായി. അതു കഴിഞ്ഞാൽ വരൻ വധുവിനേയും കൊണ്ട് യാത്രയാവും. പഴയ കാലമല്ലല്ലോ. എല്ലാം ചുരുക്കിപ്പിടിച്ചാണ് ചെയ്തുതീർക്കുന്നത്.

അയൽപക്കക്കാരനായ പിച്ചുഅയ്യർ കല്യാണപ്പന്തലിൽ ഓരോ ദിക്കിലും ഓടി നടന്ന് കാര്യങ്ങൾ അന്വേഷിക്കുന്നുണ്ടായിരുന്നു. കല്യാണത്തിനു അദ്ധ്വാനിക്കാൻ പിച്ചുഅയ്യർ ഇന്നലെ വൈകുന്നേരം ഇവിടെ വന്നതാണ്. ഇന്നലെ രാത്രി പതിനൊന്നു മണിവരെ പിച്ചുഅയ്യർ നേന്ത്രക്കായ നുറുക്കാനും ഉപ്പേരി വറുക്കാനും ഉള്ള സംരംഭങ്ങളിൽ പങ്കെടുത്തു. പന്ത്രണ്ടു മണിയായപ്പോൾ രംഗയ്യരുടെ വീട്ടിൽത്തന്നെ കിടന്ന് ഉറങ്ങുകയാണ് ചെയ്തത്. ഇന്നു രാവിലെ അഞ്ചുമണിക്ക് എഴുന്നേറ്റ് വീണ്ടും കല്യാണത്തിനുള്ള ഒരുക്കങ്ങളിൽ സഹായിച്ചു.

പിച്ചുഅയ്യർ അയൽപക്കക്കാരനാണെന്നു മാത്രമല്ല രംഗയ്യരുടെ ബാല്യകാലസുഹൃത്തും ഒരു ഇടപാടുകാരനും കൂടിയാണ്. പക്ഷേ, ഇന്നലെ രാത്രി പിച്ചുഅയ്യർ സ്വന്തം മഠത്തിലേക്കു തിരിച്ചുപോകാതെ ഇവിടെത്തന്നെ താമസിക്കാൻ വിശേഷമായ ഒരു കാരണംകൂടി ഉണ്ടായിരുന്നു. ഇന്നലെ രാവിലെ പിച്ചുഅയ്യർ തന്റെ ഭാര്യയായ ശാരദയുമായി ഒരു കലഹത്തിൽ ഏർപ്പെട്ടതാണ് സ്വന്തം മഠം ബഹിഷ്കരിക്കാനുള്ള കാരണം.

പിച്ചുഅയ്യർ ശങ്കരവാര്യർ എന്ന ഒരാൾക്ക് മൂന്നുകൊല്ലം മുമ്പ് മൂവായിരം ഉറുപ്പിക കടംകൊടുത്തു. മുപ്പത്താറുശതമാനം പലിശയോടുകൂടിയാണ് കടംകൊടുത്തിരുന്നത്. ശങ്കരവാര്യർ മുതലും പലിശയും മുഴുവൻ തിരിച്ചുതന്നിട്ടില്ല. കാലാവധി കഴിയാറായി. പണം വസൂലാക്കാൻ പിച്ചു അയ്യർ കേസുകൊടുക്കുന്നതിനെപ്പറ്റി ആലോചിക്കുകയായിരുന്നു. അപ്പോഴാണ് ശങ്കരവാര്യരുടെ ഭാര്യയായ വാരസ്യാർ പിച്ചു അയ്യരുടെ മഠത്തിലേക്കു ചെന്നത്. ഈ വാരസ്യാർ ശാരദയെ ഓരോ കാര്യം പറഞ്ഞു ധരിപ്പിച്ച് സ്വാധീനിച്ചു.

ശങ്കരവാര്യർക്ക് എതിരായി കേസ് കൊടുക്കരുതെന്ന് ശാരദ ഇന്നലെ രാവിലെ പിച്ചു അയ്യരോട് പറഞ്ഞു. വയസ്സനായ ശങ്കരവാര്യർ വളരെ ദരിദ്രനാണ് എന്നും അയാൾ സാധുവാണ് എന്നും ശാരദ വാദിച്ചു. ഒരു കൊച്ചു പറമ്പും പുരയും അല്ലാതെ വേറെ സ്വത്തൊന്നും ശങ്കരവാര്യർക്കില്ല. ചെറിയ ഒരു വാർദ്ധക്യകാല പെൻഷൻ മാത്രമാണ് അദ്ദേഹത്തിനുള്ള വരുമാനം. അമ്പലത്തിൽ നിന്ന് നാഴിഅരിയുടെ ചോറും കിട്ടും— അത്രേയുള്ളൂ. ഇവർ മിക്കവാറും പട്ടിണിയാണ്. കേസുകൊടുത്ത് ഇവരെ നശിപ്പിക്കരുതെന്ന് ശാരദ ഭർത്താവിനോട് അപേക്ഷിച്ചു.

അവരുടെ ഒടുവിലത്തെ മകളുടെ വിവാഹത്തിനുള്ള ചെലവിനായിരുന്നു പണം കടം വാങ്ങിയത്. മകൾക്ക് മുപ്പത്തിമൂന്നു വയസ്സു കഴിഞ്ഞിരുന്നു. വിവാഹാലോചനയ്ക്കു ആരും വരാറില്ല. കുടുംബം നല്ല സ്ഥിതിയിൽ അല്ലല്ലോ. പോരെങ്കിൽ ആ സ്ത്രീ കണ്ടാലും നന്നല്ലായിരുന്നു. മുപ്പത്തിമൂന്ന് വയസ്സിലാണു കൊള്ളാവുന്ന ഒരാൾ കല്യാണാലോചനയ്ക്കു വന്നത്. മകളുടെ കഴുത്തിൽ സ്വർണ്ണത്തിന്റെ ഒരു കഷണംപോലും ഉണ്ടായിരുന്നില്ല. നല്ല ഒരു സാരിയും അവൾക്ക് ഇല്ലായിരുന്നു. കല്യാണം എങ്ങനെയെങ്കിലും നടത്താനായിരുന്നു ശങ്കരവാര്യർ പണം കടം വാങ്ങിയത്. മുതലും കുറെ പലിശയും അയാൾ തന്നുകഴിഞ്ഞു വെന്നും കേസു കൊടുക്കരുതെന്നും ശാരദ വാദിച്ചു.

ശാരദ ഈവക കാര്യങ്ങളിലൊന്നും ഇടപെടരുതെന്ന് പിച്ചു അയ്യർ ആദ്യം പറഞ്ഞുനോക്കിയെങ്കിലും ശാരദ പിന്നേയും ഓരോന്ന് പറഞ്ഞുകൊണ്ടിരുന്നു. ശാരദയുടെ അച്ഛനായ പരശുരാമഅയ്യർ ഒരു വാരസ്യാരെ രണ്ടാംഭാര്യയാക്കിവച്ചിരുന്നു എന്നും അതിലുള്ള സന്തതിയാണ് ശങ്കരവാര്യരുടെ വാരസ്യാർ എന്നും കേട്ടിട്ടുണ്ട്. അതായിരിക്കാം ശാരദയ്ക്ക് ഈ കാര്യത്തിൽ ഇത്ര താല്പര്യം എന്ന് പിച്ചു അയ്യർ ഊഹിച്ചു. ഏതായാലും പെണ്ണു



ങ്ങളും പെണ്ണുങ്ങളുടെ സ്ഥാനത്തു് ഇരുന്നാൽ മതി. ശാരദ ഇതിലൊന്നും ഇടപെടേണ്ട കാര്യമില്ലെന്നു് പിച്ചുഅയ്യർ വീണ്ടും ഉപദേശിച്ചുവെങ്കിലും അവൾ പിന്നേയും ഓരോന്നു പറയാൻ തുടങ്ങിയപ്പോൾ പിച്ചുഅയ്യർക്കു് ദേഷ്യം വന്നു. "എടീ! കപിഗോത്രമേ! പേശാതെക്കിരി!" എന്നു് പിച്ചുഅയ്യർ ശാരദയെ ശകാരിച്ചു.

"കപിഗോത്രം" എന്നു വിളിച്ചതു് ശാരദയ്ക്കു് വലിയ അപമാനമായിപ്പോയത്രേ! തന്റെ മകനായ അമ്പിയുടെ മുമ്പിൽവച്ചാണു് പിച്ചുഅയ്യർ അവളെ കപിഗോത്രം എന്നു വിളിച്ചതു — അതു് അവൾക്കു് കൂടുതൽ അപമാനമായിത്തോന്നി. കപിഗോത്രം എന്നാൽ കുരങ്ങന്റെ ജാതിയിൽപ്പെട്ടതു് എന്നു് അർത്ഥമാണല്ലോ. സ്വന്തം അച്ഛൻപോലും ശാരദയെ അങ്ങനെ വിളിച്ചിട്ടില്ല. തന്റെ മാന്യന്മാരായ മാതാപിതാക്കൾ അയ്യായിരം ഉറുപ്പികയും അഞ്ചുപവന്റെ ആഭരണങ്ങളും കൊടുത്തു പിച്ചുഅയ്യരെക്കൊണ്ടു് കല്യാണം കഴിപ്പിച്ചതു് കുരങ്ങിന്റെ ജാതി എന്നു വിളിക്കാനല്ല.

ശാരദ മുഖം വീർപ്പിച്ചുകൊണ്ടു് ഒന്നും മിണ്ടാതെ നടന്നു. ഇനി മഠത്തിൽ ഇരുന്നാൽ അനാവശ്യമായ ലഹളകൾ ഉണ്ടാകുമെന്നു് ഭയപ്പെട്ടതുകൊണ്ടായിരുന്നു പിച്ചുഅയ്യർ ഇറങ്ങിപ്പോന്നതു്. അന്തരീക്ഷം ശാന്തമായതിനു ശേഷം ഇനി ശാരദയോടു സംസാരിച്ചാൽ മതിയെന്നു് കരുതി ഇന്നലെ രാത്രി അദ്ദേഹം മഠത്തിൽ പോകാതിരുന്നു. അതിനു് ഈ കല്യാണം ഒരു ന്യായവുമായല്ലോ.

കല്യാണപ്പന്തലിൽ തിരക്കു് മൂത്തപ്പോൾ അലമേലു (പാത്തി) വേലക്കാരത്തി പാർവ്വതിയെ വടക്കേ കോലായിലേക്കു് വിളിച്ചുകൊണ്ടുപോയി. രാജമ്മ കല്യാണം കഴിഞ്ഞു് ഇറങ്ങിപ്പോകാൻ ഇനി രണ്ടുമൂന്നു മണിക്കൂറുകൾ മാത്രമേയുള്ളുവെന്നു് അലമേലു പാർവ്വതിയെ ഓർമ്മപ്പെടുത്തി. തത്തമ്മയെ മോഷ്ടിക്കാൻ വല്ല ഏർപ്പാടും ചെയ്തിട്ടുണ്ടോ എന്നു് അലമേലു ചോദിച്ചു. 'വിചാരപ്പെടാതെ! എല്ലാം നാൻ പാത്തുക്കറേൻ!'' പാർവ്വതി ഉറപ്പുകൊടുത്തു. അപ്പോൾ അലമേലുവിനു ആശ്വാസമായി. പാർവ്വതിയുടെ കാര്യപ്രാപ്തിയെപ്പറ്റി അലമേലുവിനു് തികഞ്ഞ വിശ്വാസം ഉണ്ടായിരുന്നു. എല്ലാ കാര്യങ്ങളും ഭദ്രമായി നോക്കിക്കൊള്ളാം എന്നാണല്ലോ അവൾ പറഞ്ഞതു്.

പാർവ്വതി രാജമ്മയുടെ തത്തയെ മോഷ്ടിക്കാനുള്ള സമരമുറകൾ ഇന്നലെ രാത്രി തന്നെ ഒരു ഏകദേശ രൂപരേഖ തയ്യാറാക്കിക്കഴിഞ്ഞിരുന്നു. വിവാഹം കഴിഞ്ഞാൽ സദ്യയ്ക്കു് ഒരുക്കം ചെയ്തിട്ടുള്ളതു് ഉമ്മറത്തെ നെടുംപുരയിലും അകത്തെ തളത്തിലുമാണു്. നെടുംപുരയിൽ പുരുഷന്മാർക്കും തളത്തിൽ സ്ത്രീകൾക്കും ഇരിക്കാനാണു് ഏർപ്പാടുചെയ്തിരുന്നതു്. ജനം മുഴുവനും ആ സമയത്തു് ഈ രണ്ടു സ്ഥലങ്ങളിലും കേന്ദ്രീകരിക്കും. മാളികയിലെ തെക്കേ മുറിയിലേക്കുള്ള കോണി വീടിന്റെ പിൻഭാഗത്തുള്ള ഇടനാഴിയിലാണു്. മുകളിലേക്കു കയറുന്നതും ഇറങ്ങുന്നതും ആരും കാണില്ല. ഒരു കുഴപ്പവും കൂടാതെ തത്തമ്മയെ കയ്യിൽപിടിച്ചു് ഇറങ്ങിപ്പോരാം.

വൈകുന്നേരം വരെ തത്തമ്മയെ എവിടെ ഒളിപ്പിക്കണമെന്നും പാർവ്വതി ആലോചിച്ചു വച്ചിരുന്നു. മഠത്തിന്റെ പറമ്പിലെ പിൻഭാഗത്തു് പൊളിഞ്ഞു കിടക്കുന്ന വേലി കടന്നു് ഇടവഴിയിൽ പ്രവേശിച്ചാൽ വഴിയുടെ വടക്കേ അറ്റത്തു് സ്ഥിതിചെയ്യുന്നതു് പാർവ്വതിയുടെ അടുത്ത ചങ്ങാതിയായ ശാരദയുടെ വീടാണു്. തത്തമ്മയെ നാലഞ്ചു മണിക്കൂർ ഒളിപ്പിച്ചു് തരണമെന്നു് പാർവ്വതി ശാരദയോടു് ഇന്നലെ പറഞ്ഞു് ഏല്പിക്കുകയും ശാരദ സമ്മതിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു.

തത്തമ്മയെ ഇന്നലെ രാത്രിതന്നെ മോഷ്ടിച്ചാൽ എന്താണെന്നു് പാർവ്വതിയും അലമേലുവും കൂടി ആലോചിച്ചിരുന്നു. തത്തമ്മ പോയതു് രാവിലെ രാജമ്മ കണ്ടുപിടിച്ചാൽ അപ്പോൾത്തന്നെ അവൾ കരയാൻ തുടങ്ങുമല്ലോ. അങ്ങനെ സംഭവിച്ചാൽ വിവാഹത്തെപ്പറ്റിയുള്ള ഇഷ്ടക്കേടുകൊണ്ടാണു് കരയുന്നതെന്നു് ആളുകൾ തെറ്റിദ്ധരിക്കും. ഇപ്രകാരം ആലോചിച്ചപ്പോഴാണു് സദ്യയുടെ സമയത്തു് മോഷണം നടത്തിയാൽ മതിയെന്നു് തീർച്ചപ്പെടുത്തിയതു്.

മണി ഒമ്പതേകാൽ ആയപ്പോൾ വിവാഹത്തിന്റെ ചടങ്ങുകൾ ആരംഭിച്ചു. വരനായ നടേശൻ ക്രിയകൾ ഓരോന്നായി ചെയ്യാൻ തുടങ്ങി. 'പരദേശക്കോലം' കെട്ടാൻ വാദ്ധ്യാർ നടേശന്റെ കൈയിൽ ഒരു കുടയും വിശറിയും ഒരു കിഴി അരിയും നാളികേരവും അടയ്ക്കയും കൊടുത്തു. 'പരദേശ പ്രവേശ'ത്തിനു് വരൻ കിഴക്കോട്ടു നടക്കണം. കിഴക്കോട്ടു തിരിഞ്ഞുനടക്കാൻ വാദ്ധ്യാർ നടേശനോടു പറഞ്ഞപ്പോൾ അയാൾ അപ്രകാരം ചെയ്തു. 'പരദേശപ്രവേശം സ്നാതകർമ്മത്തിനോടു് ബാക്കിയാകും.' വാദ്ധ്യാർ വിശദീകരിച്ചു. ബ്രഹ്മചാരി തന്റെ വിദ്യാഭ്യാസം പൂർത്തിയാക്കി ഗുരുനാഥന്റെ വീട്ടിൽനിന്നു യാത്ര പറഞ്ഞുപോകുന്നതിന്റെ സൂചനയാണു് ഈ ചടങ്ങു് എന്നു് വാദ്ധ്യാർ വരനു് പറഞ്ഞുകൊടുത്തു.

നടേശൻ കിഴക്കോട്ടു് നടക്കാൻ തുടങ്ങിയപ്പോൾ രംഗയ്യർ ചടങ്ങു് അനുസരിച്ചു് നടേശനെ തടുത്തുനിറുത്തുകയും "കാശിക്കു് പോണ്ടാ, പൊണ്ണെത്തറേൻ. കല്യാണം പണ്ണി സൗഖ്യമായിരു'' എന്നു് പറയുകയും ആചാരപ്രകാരം വിവാഹപ്പന്തലിലേക്കു് കൈപിടിച്ചു കൊണ്ടുവരികയും ചെയ്തു. വരൻ പന്തലിൽ എത്തിയ ഉടനെ വസ്ത്രാലങ്കാരവിഭൂഷിതയായി രാജമ്മയെ അവിടെ കൊണ്ടുവന്നു് നിറുത്തി. നടേശൻ അവളെ ഒന്നു് നോക്കാതിരുന്നില്ല. പക്ഷേ, രാജമ്മ അധോമുഖിയായി നിൽക്കുകയാണു് ചെയ്തതു്. അടുത്ത ചടങ്ങിനു് വരന്റേയും വധുവിന്റേയും അമ്മാമന്മാരുടെ സാന്നിദ്ധ്യം ആവശ്യമാണു്. നടേശന്റെ അമ്മാവൻ അടുത്തുതന്നെ വന്നുനിന്നിരുന്നു. എന്നാൽ രാജമ്മയുടെ ആകെയുള്ള അമ്മാവനായ അനന്തരാമൻ അവിടെയുണ്ടായിരുന്നില്ല.

"അനന്തരാമൻ എങ്കേ?'' രംഗയ്യർ അന്വേഷിച്ചു. അനന്തരാമനെ കുറച്ചു മുമ്പു് അടുക്കളഭാഗത്തു് എവിടെയോ കണ്ടു എന്നു് ആരോ അറിയിച്ചു. "അവനെ കൂപ്പിടു്!'' രംഗയ്യർ വിളിച്ചു പറഞ്ഞു. "വേഗം വരച്ചൊല്ലു്'' രംഗയ്യർ ശാസിച്ചു. അനന്തരാമൻ അടുക്കളയുടെ തൊട്ടുള്ള കോലായിൽ ഇരിക്കുന്നുണ്ടായിരുന്നു. ഉമ്മറത്തു് നിറയെ പ്രമാണിമാരാണു്. അവിടെ ചെന്നപ്പോൾ അനന്തരാമനെ ആരും തിരിഞ്ഞുനോക്കിയില്ല. അവന്റെ വേഷം മോശമല്ലായിരുന്നു. അനുജനു് ഉടുക്കാൻവേണ്ടി ഒരു ഡബിൾ വേഷ്ടിയും അണിയാൻവേണ്ടി ഒരു നല്ല വരയൻ ഷർട്ടും അലമേലു കൊടുത്തിരുന്നു. ഈ വേഷത്തിൽ അനന്തരാമനു് യോഗ്യതയ്ക്കു് യാതൊരു കുറവും ഉണ്ടായിരുന്നില്ല. എന്നിട്ടും ഉമ്മറത്തെ നെടുംപുരയിൽ ചെന്നപ്പോൾ അയാളെ ആരും ശ്രദ്ധിച്ചില്ല. അതുകൊണ്ടാണു് അനന്തരാമൻ അടുക്കളയിൽ പാചകരുടെ കൂട്ടുകൂടിയതു്.

ഇപ്പോൾ രംഗയ്യരുടെ ഉത്തരവു് അനുസരിച്ചു് രണ്ടു് ആളുകൾ അനന്തരാമനെ ചെന്നുവിളിച്ചു: "അനന്തരാമാ, ഇങ്കെ വാ'' എന്നു് അവർ പറഞ്ഞപ്പോൾ "എന്നത്തിക്കു്?'' എന്നു് അനന്തരാമൻ ചോദിച്ചു. "ഉന്നെ കൂപ്പിടറാൾ'' എന്നു ദൂതന്മാർ അറിയിച്ചപ്പോൾ അനന്തരാമൻ നിലത്തുനിന്നു് എഴുന്നേറ്റു് മുണ്ടിന്റെ മൂട്ടിലെ പൊടിതട്ടി ഉമ്മറത്തേക്കു ചെന്നു. വാദ്ധ്യാർ അനന്തരാമനോടു് രാജമ്മയെ അരയിൽ കെട്ടിപ്പിടിച്ചു് പൊക്കാൻ നിർദ്ദേശിച്ചു. വരന്റെ അമ്മാവൻ വരനേയും എടുത്തു പൊക്കണമെന്നു് വാദ്ധ്യാർ പറഞ്ഞു.

വാദ്ധ്യാർ പറയുന്നതു് എന്തെന്നു് മനസ്സിലാവാതെ അനന്തരാമൻ മിഴിച്ചുനിന്നു. രംഗയ്യർക്കു് അല്പം ദേഷ്യംവരാതിരുന്നില്ല. "എന്നഡാ പാത്തുക്കൊണ്ടിരിക്കായു്. ചൊന്നപോലെ ചെയ്യിഡാ'' എന്നു് രംഗയ്യർ ശാസിച്ചു. "തൊടക്കൂടാതു്!'' എന്നു് പറയാറുള്ള ഒരു പെണ്ണിനെ അരയിൽകെട്ടിപ്പിടിച്ചു് പൊക്കുകയോ? അനന്തരാമനു് വിശ്വസിക്കാൻ കഴിഞ്ഞില്ല. അങ്ങനെ ചെയ്താൽ തന്റെ ചെകിടത്തു് അവൾ രണ്ടു് പൊട്ടിച്ചാൽ എന്തു് ചെയ്യും എന്നു് അയാൾ അദ്ഭുതപ്പെട്ടു. അവളെ കെട്ടിപ്പിടിച്ചു് പൊന്തിക്കാൻ പറയുന്നതു് അവളുടെ ഭർത്താവാകാൻ പോകുന്ന ആളുടെ മുമ്പിൽവച്ചാണുതാനും!

സമയം പോകുന്നു, പറഞ്ഞതു് പോലെ ചെയ്യാൻ വാദ്ധ്യാർ വീണ്ടും നിർദ്ദേശിച്ചു. ഇതു് ഒഴിച്ചുകൂടാൻ വയ്യാത്ത പഴയ ആചാരമാണെന്നു് അദ്ദേഹം പറഞ്ഞു. അമ്മാവൻ മരുമകളെ എടുത്തു് ചുമലിൽ വച്ചു നൃത്തം ചെയ്യുകയായിരുന്നു പണ്ടു പതിവു്. താൻ അങ്ങനെ ചെയ്തിട്ടുണ്ടു് എന്നു് വാദ്ധ്യാർ വിവരിച്ചു. ഇപ്പോഴത്തെ ചെക്കന്മാർക്കു് പെൺകുട്ടികളെ ചുമലിൽ ഏറ്റിക്കൊണ്ടു് നൃത്തംചെയ്യാനുള്ള കരുത്തില്ല. അവർക്കു് തീറ്റ പോരാ! അതുകൊണ്ടു് പൊക്കിയെടുത്താൽ മതി.

(തുടരും)

## നോവൽ ഏഴ്

# ഉത്തരായണം

## ആനന്ദ്

"തിങ്കളാഴ്ചയ്ക്ക് എല്ലാം തയ്യാറാകം."

ഞാൻ ഉറക്കത്തിൽ നിന്ന് ഉണർന്നതു പോലെ തിരിഞ്ഞുനോക്കി. സൂപ്പർവൈസറാണ്. പ്ലാസ്റ്റിക് മോൾഡിങ് പ്രസ് അടിച്ചുവിടുന്ന പല കുഴലുകളുള്ള ഒരു കുളപോലിരിക്കുന്ന ഒരു മോൾഡിങ്ങിനെപ്പററിയാണ് അയാൾ പറഞ്ഞത്. ഗ്രൈൻഡറിൽ ഒരാൾ അവയുടെ ജോയിൻറ് ലൈൻ മാച്ചുന്നുണ്ടായിരുന്നു. എങ്ങനെയാണ് ഉണ്ടാക്കിയതെന്ന് അതു് ഉപയോഗിക്കുന്ന ആൾക്ക് പിടികിട്ടില്ല. എന്തിനാണതു് ഉപയോഗിക്കുക എന്ന് അതുണ്ടാക്കിയ ആൾക്കും അറിഞ്ഞുകൂടെന്നുവച്ചാലും. ഇരുവരും തുല്യസ്ഥിതിയിലാണ്. ഉണ്ടാക്കുന്നവനും ഉപയോഗിക്കുന്നവനും. എന്തുകൊണ്ടാണ് ഇതു് പ്ലാസ്റ്റിക്കിൽ കാസ്റ്റ് ചെയ്യാൻ പറഞ്ഞത്?— സൂപ്പർവൈസർ അങ്ങനെ ചോദിക്കുമോ എന്നു ഞാൻ ഭയന്നു. ഞാൻ അയാളെ ശാസിച്ചു: 'എന്തുകൊണ്ട് തിങ്കളാഴ്ച? എന്തുകൊണ്ട് ഇന്നുതന്നെയായിക്കൂടാ? എന്തുകൊണ്ട് ചൊവ്വാഴ്ചയായിക്കൂടാ?'

സൂപ്പർവൈസർ എന്റെ നേരെ പകച്ചു നോക്കിനിന്നു. 'പക്ഷേ, സർ, പ്രോഗ്രാം—'

"പ്രോഗ്രാം!" എന്തുകൊണ്ട് അതു് ഒരിക്കൽ തെററിച്ചുകൂടാ എന്ന മട്ടിൽ ഞാൻ പറഞ്ഞു. ഞാൻ വിറയ്ക്കുന്നുണ്ടായിരുന്നു. എന്തിനോ, അയാളും. പ്രോഗ്രാം വിട്ട് ഇങ്ങോട്ടോ അങ്ങോട്ടോ ചലിക്കാൻ അയാൾക്ക് അധികാരമില്ലെന്ന് അയാളുടെ പ്രോഗ്രാം ഉണ്ടാക്കുന്ന ഞാൻ അറിയേണ്ടതാണ്. ഓരോ ജോലിക്കാരനും അവന്റെ മെഷീന്റെ മുമ്പിൽ ഒരു പ്രോഗ്രാംചാർട്ട് അയാളും പിടിപ്പിച്ചു കൊടുത്തിട്ടുണ്ട്. മോൾഡ് ചെയ്യുന്നവർക്കും മെഷീൻ ചെയ്യുന്നവർക്കും മാത്രമല്ല, കാസ്റ്റിങ്ങുകളുടെ ബലവും ആകൃതിയും അളവും പരിശോധിക്കുന്നവർക്കു കൂടിയും. എല്ലാവരും തിരക്കിട്ടു പ്രവർത്തിക്കുന്നു. അവരുടെ കൈകൾ യന്ത്രങ്ങളോടൊത്തു് ഓടിയെത്താൻ പാടുപെടുന്നു. അവർ ഫീഡ് ചെയ്യുന്നു. ഡെലിവറി സ്വീകരിക്കുന്നു. സ്വിച്ചുകളിൽ എത്തിപ്പിടിക്കുന്നു. ലിവറുകളിൽ പിടിച്ചു തൂങ്ങുന്നു. അമരവള്ളിക്കമ്പുകളിലെന്നപോലെ.

ഓടുവാൻ തുടങ്ങുന്ന ട്രാമിന്റെ പുറത്തൊന്നു തള്ളി താനാണ് അതിനെ ഓടിച്ചതെന്നും, നിൽക്കുവാൻ തുടങ്ങുന്നതിൽ പിടിച്ചുതൂങ്ങി താനാണ് അതിനെ നിറുത്തിയതെന്നും അഭിമാനിക്കാറുള്ള ഒരു തെണ്ടിച്ചെറുക്കനെ ഞാൻ ട്രാം സ്റേറഷനിൽ കണ്ടിട്ടുണ്ട്. ഒരു കിറുക്കനായിരുന്നു. പോഷകാംശങ്ങളുടെ ദാരിദ്ര്യം കൊണ്ട് തലച്ചോറു വളരാഞ്ഞതായിരിക്കാം. പാവം, ഒരുദിവസം ട്രാമിന്റെ അടിയിൽപ്പെട്ട് മരിച്ചുപോയി. ഉടമസ്ഥനില്ലാത്ത ശവങ്ങളെ മറവുചെയ്യുന്ന മുനിസിപ്പാലിററിയുടെ സ്ക്വാഡ് കൂടാതെ പൊലീസിന്റെ കൂടി ആവശ്യമുണ്ടായിരുന്നതുകൊണ്ട് ആ ശവം കുറേനേരം അവിടെക്കിടന്നു. വായ് പൊളിച്ച്, കൈമലർത്തി, മൂക്കിൽനിന്നും വായിൽനിന്നും ഒഴുകിയ രക്തമുണങ്ങി. ഒരു ലൈൻ മുടങ്ങിപ്പോയതുകൊണ്ട് ട്രാമുകളൊക്കെ ലേററായി. ഞങ്ങൾക്കും കുറേനേരം കാത്തുനില്ക്കേണ്ടിവന്നു. ഞങ്ങൾ കാത്തുനില്ക്കേ ഒരു ഫോട്ടോഗ്രാഫർവന്ന് മരിച്ചുകിടക്കുന്ന ചെറുക്കന്റെ പടമെടുത്തു. പടം ശരിയാകാതെ അയാൾ വിവിധ കോണുകളിൽനിന്ന് ഫോക്കസ് ചെയ്യുന്നതും തന്നത്താൻ ശപിക്കുന്നതും ഞങ്ങൾ കണ്ടു. ശവത്തിനും ശവമാകുന്നതിനുമുമ്പുണ്ടായിരുന്ന ചെറുക്കനും ഉടമസ്ഥരോ ബന്ധുക്കളോ ഇല്ലാതിരുന്നതിനാൽ ട്രാമുകൾ കത്തിക്കുവാൻ ആരും തുനിയില്ലെന്ന് ഉറപ്പുണ്ടായിരുന്നതുകൊണ്ട് ഞങ്ങളെല്ലാം സമാധാനത്തോടുകൂടി കാത്തുനിന്നു. പിറേറന്ന് പുറത്തുവന്ന പത്രത്തിൽ, കോണുകളിൽനിന്നെടുത്ത പടങ്ങളൊന്നും ശരിയാകാഞ്ഞതുകൊണ്ടാകാം, ആ ഫോട്ടോഗ്രാഫർ നേരെനിന്ന് എടുത്ത പടം മാത്രമേ ഉണ്ടായിരുന്നുള്ളു.

അപകടം മൂലമാണ് മരണം സംഭവിച്ചതെന്ന് പൊലീസ് പറയുന്നുവെന്നും, അല്ല, പട്ടിണിമൂലം അവൻ ആത്മഹത്യ ചെയ്തതാണെന്ന് സോഷ്യലിസ്റ്റ് പാർട്ടിയുടെ നേതാവു് പറയുന്നുവെന്നും ഒരു റിപ്പോർട്ടും. അന്ന് ബോംബെയിലെ ഹോട്ടലിന്റെയല്ല, എന്റെ മകൻ പതിവായി കഴിക്കുന്ന, വളരുന്ന കുട്ടികൾക്ക് വിശപ്പുണ്ടാക്കുന്ന ഒരു ടോണിക്കിന്റെ പരസ്യമാണ് ഉണ്ടായിരുന്നതു്. 'ഇൻക്രിമെൻ കഴിക്കുക! അതു കൂടുതൽ ഭക്ഷണത്തെ, കൂടുതൽ വളർച്ചയാക്കി മാററുന്നു. ഇൻക്രിമെൻ സംഘത്തിൽ ചേരുവിൻ! വളരാനുള്ള വിശപ്പുണ്ടാക്കുക.' ബാസ്കററ്ബോൾ എത്തിപ്പിടിക്കാൻ ശ്രമിക്കുന്ന കുട്ടികളുടേയും തലനീണ്ട ഒരു ജിറാഫിന്റേയും പടവും.

ഞാൻ ഓഫീസുമുറിയിലെ കസേരയിൽ വന്നിരുന്ന് ഒരു ചായ വരുത്തിച്ചു. ചായ ഒരു ടോണിക്കല്ല. അതോ, ആണോ? അഥവാ ടോണിക്ക് എന്നാലെന്താണ്? കൂടുതൽ ഭക്ഷണത്തെ കൂടുതൽ വളർച്ചയാക്കുകയും, വളരാനുള്ള വിശപ്പുണ്ടാക്കുകയും ബാസ്കററ്ബോൾ എത്തിപ്പിടിക്കാൻ സഹായിക്കുകയും ചെയ്യുന്ന വസ്തുവോ? പക്ഷേ, ഇൻക്രിമിന്റെ നിർമ്മാതാക്കൾ ഭക്ഷ്യോല്പന്നങ്ങൾ ഉണ്ടാക്കുന്നവരുടെ ഏജൻറല്ല, ഇൻക്രിമിന്റെ മാത്രമാണ്. അവർക്ക് അവരുടെ ഗ്രാഫിൽ മാത്രമാണ് കണ്ണു്. ചായയുടെ ഉൽപാദനം അറുപതിൽ, മൂന്നുലക്ഷം ടൺ ആയിരുന്നതു് അറുപത്തഞ്ചിലും എഴുപത്തഞ്ചിലും എത്രയായെന്ന് ഇന്നലെ കേട്ടു. മിനിയാന്ന് എന്തായിരുന്നു? ഒരു പക്ഷേ, വെറൈററിനറി ഗ്രാജ്വേററുകളുടെ എണ്ണം—

ചായ ഇറങ്ങുന്നതിനിടയ്ക്കു് ഞാൻ ഇന്നലെ അവസാനത്തെ ഷിഫ്ററിലെ ഷിഫ്ററ് എഞ്ചിനീയർ മേശപ്പുറത്തു വച്ചുപോയിരുന്ന റിപ്പോർട്ട് എടുത്തു. ഏതെല്ലാം മെഷീനുകൾ പ്രവർത്തിച്ചു. എത്ര പണിക്കാർ ജോലിചെയ്തു. ഏതെല്ലാം ഓർഡറുകൾ തയ്യാറായി. ഏതുനിലയിൽ പണി നിറുത്തി...ഇപ്പോൾ ശനിയാഴ്ച ആദ്യത്തെ ഷിഫ്ററ് നടക്കുന്നു. ഇനി ഒരു ഷിഫ്ററ് കൂടി. അതു കഴിഞ്ഞാൽ ഈ ആഴ്ച മുഴുവനായി. തിങ്കളാഴ്ചരാവിലെ വീക്കിലി പ്രൊഡക്ഷൻ റിപ്പോർട്ട് തയ്യാറാകും. അതിനുമുമ്പ് അടുത്ത ആഴ്ചത്തേക്കുള്ള പ്രോഗ്രാം ഉണ്ടാക്കണം. ആദ്യം മുഴുവൻ ആഴ്ചത്തേക്കുള്ള ടാർഗററ്. പിന്നെ ഓരോ ദിവസത്തേക്കുള്ളതു്. ചെയ്യേണ്ടതു് ആദ്യം. ചെയ്തതിന്റെ റിപ്പോർട്ട് പിന്നാലെ. ചുമരിൽ ഗ്രാഫുണ്ട്. അതിൽ രണ്ടും അടയാളപ്പെടുത്തണം. കയറിപ്പോകുന്ന ചുവന്ന വര. അതിൽ പിടിച്ചു തൂങ്ങുന്ന നീലവര. പ്രോഗ്രാമും പ്രൊഡക്ഷനും. എനിക്ക് പിടിച്ചു തൂങ്ങാനുള്ള കമ്പുകൾ. ഞാൻ കയറിക്കയറിപ്പോകുന്നു. കയറുന്തോറും എനിക്ക് പിന്നേയും കമ്പുകൾ കിട്ടുന്നു. വനസ്പതി ഉല്പാദകർക്ക്, തേയിലത്തോട്ടക്കാർക്ക്, വെറൈററിനറി ഗ്രാജ്വേററുകൾക്ക്, കള്ളക്കടത്തുകാരെ പിടിക്കുന്നവർക്ക്, വിശപ്പ് ഉണ്ടാക്കുന്നവർക്ക്, വിശപ്പുകൊണ്ടു ചാകുന്നവർക്ക്, തലപ്പത്തിരിക്കുന്നവർക്ക്, തലയിൽ ഇഷ്ടികകൾ വീഴുന്നവർക്ക്. ഞാൻ, ഞങ്ങൾ, നമ്മൾ വളരുന്നു. നമുക്ക് വളർച്ചയേയുള്ളു. മാററമില്ല. പരിണാമത്തിന്റെ വൃക്ഷത്തിലെ അവസാനത്തെ ഫലം, അവസാനത്തെ അനന്തരാവകാശി പുരോഗമനത്തെ ബഹിഷ്കരിക്കുന്ന പൂർണ്ണത.



ഇന്നലെ ഞങ്ങളുടെ റേഡിയോ കേടുവന്നു. വൈകുന്നേരം പാട്ടു കേട്ടുകൊണ്ടിരിക്കുന്ന സമയത്തു് അതിനകത്തുനിന്ന് എന്തോ പൊട്ടുന്നതുപോലെ ഒരു ശബ്ദം വന്നു. അതിൽപ്പിന്നെ ഒന്നും കേട്ടില്ല. എന്റെ മകന് റേഡിയോയിൽ വരുന്ന, അവന്റെ വളരാനുള്ള വിശപ്പുണ്ടാക്കുന്ന ടോണിക്കിന്റെ പരസ്യം വലിയ ഇഷ്ടമാണ്. അതു വരുവാൻ അവൻ കാത്തിരിക്കും. വന്നാൽ മരുന്നെടുത്തു കൊണ്ടുവരും. ഇന്നലെ റേഡിയോ കേടുവന്നപ്പോൾ അവൻ ടോണിക്കു മാത്രമല്ല, ഭക്ഷണവും കൈവെടിഞ്ഞു. റേഡിയോ എങ്ങനെയാണ് കേടുവന്നതെന്ന് അറിയാനായി ശാഠ്യം. അവൻ അങ്ങനെയാണ്. എല്ലാം ശരിക്കു നടന്നുകൊണ്ടിരിക്കുവോളം സംശയങ്ങളില്ല. കേടുവന്നാൽ കമ്പൊടിഞ്ഞുപോയ വള്ളിപോലെ തകർന്നുവീഴും. രാവിലെ സ്കൂൾ ബസ്സിൽ കയറി അവൻ സ്കൂളിൽ പോകുന്നു. ലിഫ്ററിൽ കയറി മൂന്നാമത്തെ നിലയിലെത്തുന്നു. ഒരു ദിവസം ലിഫ്ററ് കേടുവന്നപ്പോഴാണ് അവന് ലിഫ്ററ് എങ്ങനെയാണ് ഓടുന്നതെന്ന സംശയം ഉണർന്നതു്. ലിഫ്ററ് എങ്ങനെയാണു നിന്നതെന്നോ റേഡിയോ എങ്ങനെ കേടുവന്നുവെന്നോ പറഞ്ഞുകൊടുക്കുവാൻ എനിക്കു കഴിഞ്ഞില്ല. അതിനു ഞാനൊരു ലിഫ്ററ് ടെക്നീഷ്യനോ റേഡിയോ മെക്കാനിക്കോ അല്ലല്ലോ. കാസ്റ്റിങ് ഡിവിഷനിലെ എഞ്ചിനീയർ മാത്രമാണു ഞാൻ. തന്റെ അച്ഛന് അയാളുടെതായ ഡിവിഷനുണ്ടായിരുന്നുവെന്നും തനിക്കും തന്റേതുണ്ടെന്നും, വളർന്നുവരുമ്പോൾ അവനു മനസ്സിലാകും. തന്റേതല്ലാത്ത വിഷയങ്ങളിൽ സംശയങ്ങൾ ഉന്നയിക്കുന്നതു് എത്ര അപഹാസ്യമാണെന്നും. അവനെ കാണുന്നവരെല്ലാം പറയുന്നു, അവൻ എന്റെ തത്സ്വരൂപമാണെന്ന്. അവൻ അമരയുടേയോ ആൻറിറൈനത്തിന്റെയോ വിത്താണോ? എന്നെപ്പോലെ വളന്ന്, ബസ്സിൽ കയറി, ജോലിക്കു പോയി, കാസ്റ്റിങ്ങുകളുണ്ടാക്കി ജീവിക്കാൻ? മനുഷ്യന്റെ താളം കാലാവസ്ഥയോടല്ല, കാലത്തിനോടാണ്, മാലി പറയുന്നു. തന്റെ കുഞ്ഞുങ്ങളെ അവൻ വിത്തുകളാക്കി മണ്ണിൽ വിട്ടുപോകുന്നില്ല. അവനെ എന്താക്കണമെന്ന് ഞാനും അവന്റെ അമ്മയും തർക്കിക്കുന്നു. എഞ്ചിനീയർ? ഡോക്ടർ? കലാകാരൻ, ക്ലാർക്ക്, തൊഴിലാളി, അലക്കുകാരൻ? ആർക്കറിയാം അവൻ എന്തായിത്തീരുമെന്ന്! എന്തായാലും അവന്റെ കൗതുകം അറിഞ്ഞേ ചെയ്യാവൂ എന്ന് ഞാൻ. അവന് ബുദ്ധിയുണ്ട് എന്ന കാര്യത്തിൽ ഞങ്ങൾ യോജിക്കുന്നു. ബുദ്ധിയാണ് മനുഷ്യനെ സസ്യങ്ങളിൽ നിന്ന് വ്യത്യസ്തനാക്കുന്നതു്. ബുദ്ധിയും മോഹവും. ആ ബുദ്ധിയിൽ നിന്ന് ഉടലെടുത്തതാണ് ഈ കമ്പനി.

എനിക്ക് ബുദ്ധിയുണ്ടെന്ന് എന്റെ അച്ഛൻ പറയാറുണ്ട്. ഞാൻ ഒരു എൻജിനീയറാകണമെന്ന് നിശ്ചയിച്ചതു് എന്റെ അച്ഛനാണ്. എന്നെ സാഹിത്യം പഠിപ്പിക്കണമെന്നായിരുന്നു അമ്മയ്ക്ക്. ഞാൻ ചെറുപ്പത്തിൽ കവിതകളെഴുതാറുണ്ടത്രേ. ഒരു കവിയായിത്തീർന്നിരുന്നെങ്കിലെ കഥ ഒന്നാലോചിച്ചുനോക്കൂ. ഒരു പക്ഷേ, എനിക്ക് അക്കാദമി അവാർഡുകൾ കിട്ടിയേനെ. യൂണിവേഴ്സിററിയിൽ ഫെല്ലോഷിപ്. അല്ലെങ്കിൽ ഞാൻ സിനിമയിൽ പാട്ടുകൾ എഴുതിക്കൊടുക്കുമായിരുന്നു. ഞാൻ രാഷ്ട്രീയത്തിൽ കയറിപ്പററുകയില്ലായിരുന്നുവെന്നും പറഞ്ഞുകൂട. സോഷ്യലിസ്ററാവുമായിരുന്നേനെ. ട്രാമിന്നടിയിൽപ്പെട്ട് മരിക്കുന്ന കുട്ടികളുടെ ആത്മഹത്യകൾ. സ്നേഹത്തിനും വികാരത്തിനുമൊക്കെ ആധാരമായ സാമ്പത്തിക ഭദ്രത. ഭരണഘടനാഭേദഗതി. വിദേശ രഹസ്യപ്പൊലീസ്. അല്ലെങ്കിൽ, ആർക്കറിയാം, ആ വഴിക്ക് ഒരു വിപ്ലവകാരിവരെ ആയേനെ. ബോംബെറിഞ്ഞേനെ. ട്രാഫിക് പൊലീസുകാരുടെ കഴുത്തറുത്ത്, വയറുതുരന്ന്, കുടൽമാലചൂടി, നാരായണായ നമഃ എന്ന്...എവിടെയായാലും ഞാൻ പരാജയപ്പെടുമായിരുന്നില്ല. എനിക്ക് ബുദ്ധിയുണ്ട്, കർത്തവ്യബോധമുണ്ട്, സ്വന്തം കമ്പിൽ പടർന്നുകയറാനുള്ള വീറുണ്ട്. അതുകൊണ്ട് എന്റെ അച്ഛൻ എന്നെ എഞ്ചിനീയറിങ്ങിനയച്ചപ്പോൾ ഞാനൊരു എഞ്ചിനീയറായി. നല്ല ഒരു എഞ്ചിനീയർ. ലിഫ്ററ് എങ്ങനെയാണ് നിന്നതെന്നോ, റേഡിയോ എങ്ങനെയാണ് കേടുവന്നതെന്നോ എനിക്കറിഞ്ഞുകൂടാ. പാറേറണുകളുണ്ടാക്കുന്നതിൽ മാസ്ററർ എനിക്കും മാസ്റ്ററാണ്. ടേണിങ്ങും മില്ലിങ്ങും മെഷീനിങ്ങുമൊന്നും ഞാൻ ചെയ്താൽ നേരെയാവില്ല. എന്തുകൊണ്ട് ഓർഡർ നമ്പർ സി-712 ഇരുമ്പിനുപകരം അലോയികൊണ്ട് ഉണ്ടാക്കുന്നുവെന്ന് എനിക്കു പറയാൻ വയ്യ. എന്തുകൊണ്ട് മുപ്പതെണ്ണം വേണമെന്നോ, പതിനെട്ടാം തീയതി പോരാ, പതിനേഴാം തീയതിതന്നെ മുഴുമിപ്പിക്കണമെന്നോ, അഥവാ സി-712 എന്താണെന്നു തന്നെയോ എനിക്കറിഞ്ഞുകൂടാ. പക്ഷേ, അതു് എങ്ങനെ, എത്ര, ഏതു തീയതിക്കു് ഉണ്ടാക്കണമെന്ന് ഞാൻ അറിയുന്നു. അതാണ് എന്റെ ജോലി. എന്റെ വിജയത്തിനും സ്വാസ്ഥ്യത്തിനും ആരോഗ്യത്തിനും നിദാനം. എന്റെ സിംഫണി. ഓംകാർ പറഞ്ഞതിൽ അർത്ഥമുണ്ട്. എന്റെ പ്രൊഡക്ഷൻ മാനേജർ പറഞ്ഞതിലും. ശ്രേയാൻ സ്വധർമ്മോ വിഗുണഃ എല്ലാവരും എല്ലാം അറിയുവാൻ തുടങ്ങിയാൽ എന്റെ കാസ്ററിങ് ഡിവിഷനിൽ നിന്ന് ഒരൊററ കാസ്റ്റിങ് പുറത്തുവരില്ല. സ്ഥിരതയും ക്രമവും തെററും. ചെയർമാന്റെ പിന്നിലെ ഒററക്കെട്ട് കുത്തഴിഞ്ഞുവീഴും. അതിനകത്തു് കലാപവും വിപ്ലവവും നടക്കും. നാം നമ്മുടെ കമ്പനിയുടെ ഉള്ളിലെ ശത്രുക്കളാകും. നാം യുദ്ധം ജയിക്കുകയില്ല.

ഏതു ഡ്രോയിങ്ങനുസരിച്ച് എത്ര അളവു വികാസമുള്ള ലോഹമുപയോഗിച്ച്, എങ്ങനെ, ഏതു ബലത്തിൽ, എത്ര കാസ്റ്റിങ്ങുകൾ, ഏതു തീയതിയിലേക്ക് തയ്യാറാക്കണമെന്നുള്ള തത്ത്വം അറിഞ്ഞതുകൊണ്ട് ഞാൻ ജംനാദാസ് ആജ്മീരിയാ ഇൻഡസ്ട്രീസിൽ എഞ്ചിനീയറായി. ഒരേ അളവിൽ ഒരേ ബലത്തിൽ, ഒരേ ആകൃതിയിലുള്ള കാസ്റ്റിങ്ങുകൾ തയ്യാറാക്കി. എന്റെ പണിയിൽ ഞാൻ സ്ഥിരമായി. എനിക്ക് ഇൻക്രിമെൻറും പ്രൊമോഷനും കിട്ടി. എന്റെ സാമർത്ഥ്യത്തിനനുസരിച്ച് എനിക്ക് ബോണസ് കിട്ടുന്നു. ഞാൻ വിജയിച്ചു. എന്നേയും കുടുംബത്തേയും ചികിത്സിക്കാൻ കമ്പനി ഡോക്ടറുണ്ട്. ഞാനും ഭാര്യയും ഇടയ്ക്കു് നല്ല ഹോട്ടലുകളിൽ ഭക്ഷണം കഴിക്കാൻ പോകുന്നു.

(തുടരും)




കൗമുദി ന്യൂസ് സർവീസ്

## മലയാള നോവലിന്റെ മൈൽക്കുറ്റികൾ

കാലഘട്ടങ്ങൾ പ്രവണതകൾ. ഉപന്യാസങ്ങൾ. കല്പട രാമചന്ദ്രൻ. വിതരണം: നാഷണൽ ബുക്ക്സ്റ്റാൾ. വില-6 രൂപ. മലയാളനോവലിന്റെ ചരിത്രത്തിലെ തിളക്കമുള്ള ചില ദശകളെപ്പറ്റി പ്രതിപാദിക്കുന്ന ആറ് ഉപന്യാസങ്ങളുടെ സമാഹാരമാണിത്. നോവൽ—ചില സ്വഭാവരേഖകൾ, മലയാളനോവൽ—കാലഘട്ടങ്ങളും പ്രവണതകളും, ചരിത്രദർശനത്തിന്റെ ഗാഥകൾ, സാമൂഹ്യ യാഥാർത്ഥ്യത്തിന്റെ കണ്ണാടികൾ, പുതിയ ആകാശത്തിനുകീഴിൽ, സ്ത്രീ-പുരുഷപ്രേമം മലയാളനോവലിൽ എന്നിവയാണ് ഉപന്യാസങ്ങൾ. നോവൽ എന്ന രൂപത്തെ ഗൗരവത്തോടെ സമീപിക്കുന്ന ഒരാളാണ് ശ്രീ. കല്പട രാമചന്ദ്രനെന്ന് ഈ പുസ്തകത്തിന്റെ അവതാരികാകാരനായ ശ്രീ. വി. രാജകൃഷ്ണൻ പറയുന്നു. തുടർന്ന് അവതാരികാകാരൻ ഇങ്ങനെ എഴുതുന്നു: "മലയാളനോവലിന്റെ ജനിചക്രത്തിലൂടെ അദ്ദേഹം നടത്തുന്ന ഹ്രസ്വമെങ്കിലും ശ്രദ്ധേയമായ പ്രയാണത്തിന്റെ കഥയാണ്, ഈ പുസ്തകത്തിലെ ആറു ലേഖനങ്ങളിൽ ചുരുളനിവരുന്നത്."

കാലഘട്ടങ്ങൾ
പ്രവണതകൾ




## നൃത്തങ്ങൾ സർക്കാർ ഇംഗ്ലീഷിൽ

കേരളത്തിലെ നൃത്തകലകൾ. ഒരു പി. ആർ. ഡി. പ്രസിദ്ധീകരണം. നമ്മുടെ നൃത്തകലകളെപ്പറ്റി ഇംഗ്ലീഷിലെഴുതിയ നാല് ലേഖനങ്ങൾ. കൊച്ചു കുറിപ്പുകൾ എന്നു പറയുന്നതാവും നല്ലത്. ടൂറിസ്റ്റുകൾക്ക് കൊടുക്കാനുള്ള ഒരു ഗൈഡായിട്ടായിരിക്കാം ഇതു വിഭാവനം ചെയ്യപ്പെട്ടത്. ഇതു എഴുതാനുപയോഗിച്ച ഭാഷയുടെ പേര് കേരള-ഇംഗ്ലീഷ് എന്നാവാം. കേരള-ഇംഗ്ലീഷിന്റെകൂടെ ഫയൽ ഇംഗ്ലീഷും കടന്നുവന്നിട്ടുണ്ട്.

## മഞ്ഞനിറമുള്ള ലോകം

മഞ്ഞക്കെട്ടിടം. നോവൽ. നന്തനാർ. പ്രസാധകർ: സാഹിത്യപ്രവർത്തക സഹകരണസംഘം. വില 7-രൂപ. കരുത്തും മികവുമേറിയ കുറേ നോവലുകളുടെ കർത്താവാണ് നന്തനാർ. സൂക്ഷ്മതയുടെ ആഴത്തിൽ കലയ്ക്കു് താവളം കണ്ടെത്തിയ നോവലിസ്റ്റാണല്ലോ നന്തനാർ. പ്രത്യക്ഷത്തിൽ ചെറുതെങ്കിലും, ജീവിതത്തിന്റെ ഒരു പരിച്ഛേദമാണ് ഈ നോവലും. രണ്ടു നിലയുള്ള ഒരു കെട്ടിടത്തിനുള്ളിൽ താമസിക്കുന്ന കുറേ മനുഷ്യരുടെ ജീവിതം. ജനനവും മരണവും പ്രേമവും വിവാഹവും ചിരിയും കരച്ചിലും വ്യഭിചാരവും സംഘട്ടനങ്ങളും എല്ലാം നടക്കുന്ന ഒരു ചെറിയ ലോകം.

## ഇ. എം. എസ്സിന്റെ ലേഖനങ്ങൾ

വറചട്ടിയിൽനിന്ന് എരിതീയിലേക്ക്. ഇ. എം. എസ്. വിവ: എം. ആർ. ചന്ദ്രശേഖരൻ. പ്രസാ: ചിന്ത




പബ്ലിഷേഴ്സ്. വില: 14 രൂപ. 1974-ൽ ആണ് ഈ പുസ്തകത്തിന്റെ ഒന്നാം പതിപ്പിറങ്ങിയത്. ഇ. എം. എസ്. ഇംഗ്ലീഷിലെഴുതിയ 25 പ്രബന്ധങ്ങളുടെ സമാഹാരം. മാർക്സിസത്തിന്റെ കണ്ണാടിയിലൂടെ ഇന്ത്യയിലെ വർത്തമാനകാല സാമൂഹ്യ രാഷ്ട്രീയ സാമ്പത്തിക പ്രശ്നങ്ങൾ നോക്കിക്കാണുകയാണ് ഇ. എം. എസ്. വിവർത്തനം തീരെ ആകർഷകമല്ല. ഇതു പത്തു കൊല്ലം പഴക്കമുള്ള ഒരുതരം ഭാഷ.

# ചേട്ടന്റെ നിഴലിൽ

## ലീലാ ദാമോദരമേനോൻ

## മുപ്പത്താറ്

**പൊ**ളിററിക്കൽ സെക്രട്ടറിക്കും സോഷ്യൽ സെക്രട്ടറിക്കും വലിയ സങ്കടമായി എന്നു പറയാതെ നിർവ്വാഹമില്ല. നേരിട്ടു വന്നു സഹായിക്കാമെന്നു പറഞ്ഞിട്ടു നേരേമറിച്ചു പ്രവർത്തിച്ചവരിൽ ഒരാളോട് മാത്തൻ ദേഷ്യത്തോടെ പറഞ്ഞു: "ഇതു വേണ്ടിയിരുന്നില്ല." ഈ വിവരം കേട്ടപ്പോൾ ചേട്ടൻ പൊട്ടിച്ചിരിച്ചു: "മാത്തൻ! അതും വേണ്ടിയിരുന്നില്ല! നാടു മുഴുവൻ തീ പിടിച്ചതുപോലെ സ്ഥിതിയുള്ളപ്പോൾ വ്യക്തിപരമായ ജയാപജയങ്ങൾക്കല്ലല്ലോ പ്രാധാന്യം." മാത്തന്റെ വെജിറേററിയൻ ദേഷ്യം. ആ സമീപനത്തിന്റെ മുൻപിൽ നിലനിന്നില്ല. എന്തും വരട്ടെയെന്നു വിചാരിച്ചു സമരാങ്കണത്തിൽ ഇറങ്ങാൻ എല്ലാവരും തയ്യാറായി.

ഇതിനിടയിൽ കേരളാ അസംബ്ളിയിൽ ഭൂനിയമം, ആന്ധ്രാ അരിക്കേസ് മുതലായ വിഷയങ്ങൾ ധാരാളം വാദകോലാഹലങ്ങൾ ഉണ്ടാക്കി. ഭൂനിയമപരിഷ്കരണത്തിനു് എല്ലാവരും തയ്യാറായിരുന്നു. പക്ഷേ, അവതരിപ്പിച്ച നിയമത്തിലെ ചില വകുപ്പുകൾ വലിയ കുഴപ്പങ്ങൾ സൃഷ്ടിക്കുമെന്നു് ആശങ്കയുണ്ടാക്കി. മന്ത്രി ഗൗരിയാണു ബിൽ നിയമസഭയിൽ കൊണ്ടുവന്നതു്. ഗൗരി മന്ത്രിയായതിനു ശേഷമാണു് അതേ കാബിനററിൽ വേറൊരു മന്ത്രിയായ തോമസ്സിനെ വിവാഹം കഴിച്ചതു്. ഗൗരിയും ഞാനും കുറെക്കാലം ഒരേ കോളേജിൽ പഠിച്ചതാണു്. ബില്ലിന്റെ പല ഖണ്ഡികകളോടും എനിക്കു് എതിർപ്പുണ്ടായിരുന്നുവെങ്കിലും രണ്ടു വ്യത്യസ്ത രാഷ്ട്രീയ ചേരികളിലായിരുന്നു ഞങ്ങൾ എങ്കിലും ഗൗരിയുടെ പ്രസംഗങ്ങളും ആരെയും കൂട്ടാക്കാത്ത രീതിയും എനിക്കിഷ്ടമായിരുന്നു. സ്ത്രീകൾക്കു അവസരം കൊടുത്താൽ വീട്ടമ്മമാർ എന്ന നിലയിലല്ലാതെ സ്വന്തം ശക്തിയും വ്യക്തിത്വവും കൊണ്ടു് പ്രകാശിക്കാമെന്നതിനു് ഒരു ഉദാഹരണമായിരുന്നു ഗൗരി. കേരളക്കരയ്ക്കു പെൺ മലയാളമെന്ന പ്രസിദ്ധിയുണ്ടെങ്കിലും സ്ത്രീകൾക്കു് അവർ അർഹിക്കുന്ന അവസരം കിട്ടുക സാധാരണമല്ല.

ഈ ഘട്ടത്തിൽ കേരളരാഷ്ട്രീയരംഗത്തു് ഒരു അഗ്നിപർവ്വതം ഉരുണ്ടുകൂടാൻ തുടങ്ങിയിരുന്നു. പലയിടങ്ങളിലും നടന്ന അക്രമാസക്തമായ വിങ്ങിപ്പൊട്ടലിലൂടെ അതു പ്രകടമായി. കോൺഗ്രസ് നേതാവു് കുറൂർ നീലകണ്ഠൻനമ്പൂതിരിപ്പാട് തൃശ്ശൂരിനടുത്തു് ഒരു രാഷ്ട്രീയയോഗം കഴിഞ്ഞു മടങ്ങുമ്പോൾ ദേഹോപദ്രവത്തിനു വിധേയനായി. പരമസാത്വികനായ നമ്പൂതിരിപ്പാടിനെ കണ്ടാൽ ആർക്കും, അടിവടിക്കാനല്ലാതെ, തല്ലാനോ, മർദ്ദിക്കാനോ തോന്നുമായിരുന്നില്ല. അദ്ദേഹം തല്ലു വാങ്ങിക്കേണ്ട ആളുമായിരുന്നില്ല. സ്വാതന്ത്ര്യസമരകാലത്തു് ബ്രിട്ടീഷുകാരെ ധീരമായി വെല്ലുവിളിച്ചുകൊണ്ടും, അതിനുശേഷം അനീതികൾ ചൂണ്ടിക്കാണിച്ചും സദാ ജനസേവനോൽസുകനായി ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്ത ഒരു വന്ദ്യനായിരുന്നു അദ്ദേഹം. വയസ്സുകാലത്തും കുട്ടികളെപ്പോലെ ഉത്സാഹശാലിയായിരുന്ന നമ്പൂതിരിപ്പാടിനു് ആളുകളെ സഹായിച്ചേ ശീലമുള്ളൂ. വീരസാഹസികതാവും ധാരാളം ഉണ്ടായിരുന്നു. പ്രായമായിട്ടും ദൂരയാത്ര രണ്ടാംക്ലാസിലാണു് പതിവു്. ഒരിക്കൽ കൽക്കത്തയ്ക്കു പോകുമ്പോൾ യാത്രാമദ്ധ്യേ നമ്പൂതിരിപ്പാടു് കയറിയ കംപാർട്ട്മെന്റിനു തീപിടിച്ചു. അഗ്നിശമനത്തിനു ധാരാളം ആളുകൾ പാഞ്ഞെത്തി. തന്റെ പെട്ടിയുമായി നമ്പൂതിരിപ്പാടു് രക്ഷപ്പെട്ടുവെങ്കിലും പെട്ടി ഒരുവശത്തു വച്ചു്, വണ്ടിയിലുണ്ടായിരുന്നവരേയും അവരുടെ പെട്ടികളേയും രക്ഷിക്കാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. എല്ലാം കഴിഞ്ഞു് സ്വന്തം പെട്ടിയെടുക്കാൻ പോയപ്പോൾ അതു കണ്ടില്ല. "ഏതോ ഒരു വിരുതൻ അതു സ്വായത്തമാക്കി." ആ കഥ പറയുമ്പോൾ നമ്പൂതിരിപ്പാടുതന്നെ ഉറക്കെ ചിരിച്ചു.

"അണ്ണാരക്കൊട്ടൻ തന്നാലായതു്," ഫലം സ്വന്തം വകകൾ നഷ്ടം. അതിൽ ഉണ്ടായിരുന്ന കടലാസുകൾ പോയതാണു് കഷ്ടമായതു്."

ചേട്ടന്റെ മറുപടി: "മനുഷ്യ സ്വഭാവത്തിന്റെ ഈ പോക്കു മനസ്സിലാക്കിയ സ്ഥിതിക്കു് ഇനി ഒരവസരം അതുപോലെ വരുമ്പോൾ കടലാസുകൾ തിരിയെ ഏല്പിക്കാൻ അഡ്രസ്സുവച്ച ഒരു തുണ്ടു കടലാസുകൂടി പെട്ടിയിൽവച്ചാൽ നന്നായിരിക്കും!"

രണ്ടുപേരുടേയും പൊട്ടിച്ചിരിക്കിടയിൽ പെട്ടിയുടെ നഷ്ടബോധം ഇല്ലാതായി.

ശുദ്ധനായ നമ്പൂതിരിപ്പാടിനെ ദ്രോഹിച്ചതു് ഒരു തുടക്കം മാത്രമായിരുന്നു. തുടർന്നു നടന്ന പല അക്രമങ്ങളും വലിയ പ്രതിഷേധത്തിനിടയാക്കി. ഈ വിധത്തിലുള്ള ഹിംസാത്മകപ്രവണതകളോടൊപ്പം ചന്ദനത്തോപ്പിൽ തുടങ്ങി അങ്കമാലിയിൽ അവസാനിച്ച പൊലീസ് വെടിവയ്പുകളും, തൽഫലമായി ഗർഭിണിയായ ഫ്ളോറിയടക്കമുള്ള നിർദ്ദോഷികളുടെ മരണവും വമ്പിച്ച പ്രക്ഷോഭത്തിനു് വഴിവച്ചു. ജനക്കൂട്ടങ്ങൾ ദേഷ്യത്തോടെ ആർത്തുവിളിച്ചു. അക്രമങ്ങളിൽ പ്രതിഷേധിക്കാൻ സ്ത്രീകൾ നിരത്തിലിറങ്ങിയപ്പോൾ കോട്ടയത്തു് അവരുടെ ദേഹത്തു് പൊലീസ് ഹോസ്പൈപ്പുവച്ചു് വെള്ളം ചാമ്പി. സർവ്വത്ര കോലാഹലമയം. എങ്കിലും ആയിരങ്ങളായി സ്ത്രീകൾ വീട്ടിനു പുറത്തിറങ്ങി മുദ്രാവാക്യങ്ങൾ വിളിച്ചു.

ഇതിനിടയിൽ ഒരു പ്രതിഷേധയോഗത്തിനു പോകുമ്പോൾ മഴവെള്ളത്തിൽ വഴുക്കിവീണ് എന്റെ കാലിന്റെ എല്ലിനു ചതവു പററി. ഞാൻ വീട്ടുതടങ്കലിലായി.

കെ. പി. സി. സി. പ്രസിഡന്റ് ആർ. ശങ്കർ സംസ്ഥാനത്തെ സ്ഥിതിഗതികളെപ്പററി പ്രധാനമന്ത്രിക്കു് നിവേദനം സമർപ്പിക്കാൻ ഡെൽഹിക്കു പോയി. ജനരോഷം രേഖപ്പെടുത്തുന്നതിനു് കളക്ടറേററുകൾ പിക്കററു ചെയ്യുവാനും, തികച്ചും കോൺഗ്രസ്സിന്റെ രീതിക്കനുസൃതമായി എല്ലാ കെ. പി. സി. സി. നേതാക്കന്മാരും ആ സഹനസമരത്തിൽ ആദ്യം ഇറങ്ങാനും തീരുമാനിച്ചു.

1959 ജൂലൈ14-ാംതീയതി ചേട്ടനും മൊയ്തുമൗലവിയും നാരായണക്കുറുപ്പുമെല്ലാം കോഴിക്കോട്ട് കളക്ടറേററാണു് പിക്കററ് ചെയ്യാൻ പോയതു്. അവരെ അറസ്റ്റ് ചെയ്തു. രാജ്യദ്രോഹവും അപമര്യാദയായ പെരുമാററവുമാണു് കുററപത്രത്തിൽ പറഞ്ഞിരുന്നതു്. 15 ദിവസത്തെ തടവുശിക്ഷ വിധിച്ചു. ചേട്ടൻ വീണ്ടും കണ്ണൂർ ജയിലിൽ എത്തി. ഒരു പ്രാവശ്യത്തെക്കൂടി ജയിൽവാസത്തിന്റെ യോഗം അങ്ങനെ തീർന്നു.

കേരള ഗവൺമെന്റിന്റെ ദുർഭരണത്തിനെതിരെ സംസ്ഥാനത്തുനടക്കുന്ന സമാധാനപരവും അഹിംസാത്മകവുമായ ജനകീയസമരത്തിൽ പങ്കുവഹിക്കാനാണു് താൻ പിക്കററ് ചെയ്തതെന്നാണു് ചേട്ടൻ കോടതിയിൽ മൊഴികൊടുത്തതു്.

ചേട്ടൻ ജയിലിലായതോടെ എന്റെ വീട്ടിനകത്തുള്ള ജയിൽവാസം ദുസ്സഹമായി.

ഏകദേശം ഒരു ലക്ഷം പ്രവർത്തകരോടൊപ്പം വിമോചിതരായി നേതാക്കന്മാർ പുറത്തെത്തിയപ്പോൾ സംസ്ഥാനവ്യാപകമായി ഒരു ആവേശം അലയടിച്ചു. വിമോചനസമരമെന്നു് പിന്നീടു് വിഖ്യാതി നേടിയ പ്രസ്ഥാനം ശക്തിയോടെ ആരംഭിച്ചു. മററുള്ളവരോടൊപ്പം ചേട്ടനും നിരന്തരമായി സമരപരിപാടികളിൽ പങ്കുകൊണ്ടു. കാൽ കുറേശ്ശെ നൊണ്ടിയിട്ടാണെങ്കിലും ഞാനും രംഗത്തു തിരിച്ചെത്തി.

ഇതിനിടയ്ക്കു് എന്റെ സഹോദരൻ ചന്ദ്രന്റെ വിവാഹം നടന്നു. അതോടൊപ്പം ഞാൻ ഏറെറടുത്ത എന്റെ അമ്മയുടെ ബാദ്ധ്യതകൾ ഏകദേശം നിർവ്വഹിച്ചു. അച്ഛന്റെ കാര്യം മാത്രമേ പിന്നീടു ഞങ്ങൾക്കു ശ്രദ്ധിക്കേണ്ടതുണ്ടായിരുന്നുള്ളൂ. എന്റെ അച്ഛനെ ചേട്ടൻ സ്വപിതാവിനെപ്പോലെ സ്നേഹബഹുമാനങ്ങളോടെ നോക്കി.

ചേട്ടൻ കെ. പി. സി. സി. പ്രസിഡൻറായിരിക്കെത്തന്നെ മൂന്നാംപഞ്ചവത്സരപദ്ധതിയുടെ കരടുപത്രിക തയ്യാറാക്കാൻ യു. എൻ. ധേബർ അദ്ധ്യക്ഷനായി എ.ഐ.സി.സി. ഒരു പ്ലാനിങ് സബ് കമ്മിററിയെ നിയോഗിച്ചു. അതിൽ ചേട്ടനും ഒരംഗമായിരുന്നു. ആ കമ്മിററി 1958 ഒക്ടോബറിൽ ഊട്ടിയിലെ ആറന്മോർ കൊട്ടാരത്തിൽവച്ച് മൂന്നാം പഞ്ചവത്സരപദ്ധതിയെക്കുറിച്ച് ഒരു സെമിനാർ നടത്തി.

**കൺട്രോൾഡ് ഡെമോക്രസിയെക്കുറിച്ച് നെഹ്റു: "പാടില്ല. നമ്മുടെ പരിപാടികൾ ജനം അംഗീകരിച്ചാൽ മാത്രം നടപ്പാക്കുക. അവക്ക് ആവശ്യമില്ലെങ്കിൽ അറബിക്കടലിൽ വലിച്ചെറിയട്ടെ. നമുക്ക് പ്രതിപക്ഷത്തിരിക്കാം."**

പണ്ഡിററ് ജവഹർലാൽ നെഹ്റുവും മററു ചില കേന്ദ്രമന്ത്രിമാരും സംസ്ഥാന മുഖ്യമന്ത്രിമാരും സാമ്പത്തിക വിദഗ്ദ്ധന്മാരും ശാസ്ത്രജ്ഞന്മാരും പങ്കെടുത്ത ആ സെമിനാർ ചരിത്രപ്രസിദ്ധവും കമനീയവുമായ ആറന്മോർ കൊട്ടാരത്തിൽവച്ചു നടത്തിയെന്നതുകൊണ്ടല്ല അവിസ്മരണീയമായതു്. അവിടെ ആധുനിക ശാസ്ത്രയുഗത്തിലേക്കു് ആത്മവിശ്വാസത്തോടുകൂടി ഭാരതം കാൽവയ്ക്കേണ്ട പടികളെപ്പററി ആലോചന നടന്നു എന്നതു കൊണ്ടായിരുന്നു.

ഒരു വണ്ടിവലിക്കുന്ന ഇരട്ടക്കാളകളെപ്പോലെ കാർഷിക-വ്യാവസായിക വളർച്ച തുല്യപ്രാധാന്യത്തോടെ വീക്ഷിക്കണമെന്നും പൊതുമേഖലയുടെയും ചെറുകിട വ്യവസായങ്ങളുടെയും സ്ഥാനം നിർണ്ണയിക്കാൻ ഒരു പ്രത്യേകനയം ആവശ്യമാണെന്നുമുള്ള സിദ്ധാന്തം ആ സെമിനാറിൽ അംഗീകരിക്കപ്പെട്ടു.

ചേട്ടന്റെ പേഴ്സണൽ സെക്രട്ടറിയെന്ന നിലയിൽ രണ്ടാം നിരയിലെ കസേരയിൽ ഇരുന്നു് ഞാൻ നടപടികൾ വീക്ഷിച്ചു. ദേശീയ തലത്തിൽ വികസനത്തിന്റെ പാത വെട്ടിത്തുറക്കുന്നതിനു വേണ്ട കരടുരേഖകൾ കാണാൻ എനിക്കു് അങ്ങനെ അപൂർവ്വമായ ഒരവസരം ലഭിച്ചു.

ഭാരതം സാമ്പത്തികരംഗത്തു് സ്വയം പര്യാപ്തത നേടുകയും സ്വന്തം കാലിൽ മുന്നോട്ടു നീങ്ങാൻ ശക്തി ആർജ്ജിക്കുകയും ചെയ്യുകയെന്നതു് കരടു പദ്ധതിയുടെ ലക്ഷ്യങ്ങളിൽ ഉൾപ്പെട്ടു. സോഷ്യലിസം വിസ്മരിക്കപ്പെട്ടില്ല. സാമ്പത്തികസമീകരണത്തിനുള്ള ശ്രമങ്ങൾക്കു മുമ്പ് ഉല്പാദനം വർദ്ധിപ്പിക്കുക അനിവാര്യമാണെന്നും അഭിപ്രായം ഉയർന്നു.

ഇന്ത്യയുടെ വലിയ ഒരു സംസ്ഥാനത്തിലെ മുഖ്യമന്ത്രിക്കു സെമിനാർ ഔപചാരികമായി ആരംഭിക്കുന്നതിനു മുൻപ് ഒരു സംശയം ഉദിച്ചു. അദ്ദേഹം ചോദിച്ചു: "ആസൂത്രിതപദ്ധതികൾക്കു രൂപം നൽകുന്ന ഭരണകക്ഷിക്കു് അവ നടപ്പിൽ വരുത്താൻ കുറെയൊക്കെ സമ്മർദ്ദങ്ങളും നിയന്ത്രണങ്ങളും വ്യക്തികളുടെയും സമൂഹത്തിന്റെയും മേൽ ചെലുത്തേണ്ടി വരുമെന്നതു തീർച്ചയാണു്. സ്ഥിരതയോടെയുള്ള പദ്ധതി നിർവ്വഹണത്തിനു് നിയന്ത്രിതരൂപത്തിലുള്ള ജനാധിപത്യ വ്യവസ്ഥിതി (കൺട്രോൾഡ് ഡെമോക്രസി) അല്ലേ നല്ലതു്? പൊതു നന്മയെ ഉദ്ദേശിച്ചു നമ്മൾക്കു് അങ്ങനെ ഒരു വ്യതിയാനം സ്വീകരിച്ചുകൂടേ?"

പണ്ഡിററ്നെഹ്റു ക്ഷുഭിതനായി എഴുന്നേററു് തന്റെ കൈയിലുള്ള കടലാസുകൾ മേശപ്പുറത്തു തല്ലിക്കൊണ്ടു് പറഞ്ഞു. "ഇല്ല. ഒരിക്കലും പാടില്ല. നമ്മുടെ പദ്ധതികൾ ജനങ്ങൾ അംഗീകരിച്ചാൽമാത്രം നടപ്പിൽ വരുത്തിയാൽ മതി. തിരഞ്ഞെടുപ്പിൽക്കൂടി അവരുടെ അഭിപ്രായം വ്യക്തമാക്കട്ടെ. അവർക്കു പദ്ധതികൾ ഇഷ്ടപ്പെടുന്നില്ലെങ്കിൽ അറബിക്കടലിൽ വലിച്ചെറിയട്ടെ. നാം പ്രതിപക്ഷത്തിരിക്കാൻ തയ്യാറാണു്. എന്നാൽ ജനാധിപത്യത്തിനു കോട്ടം തട്ടുന്ന ഒന്നുംതന്നെ നാം ചെയ്തുകൂടാ."

ആദർശപരമായ ആ നയപ്രഖ്യാപനത്തിൽ എല്ലാ സംശയങ്ങളും കെട്ടടങ്ങി.

പ്രധാനമന്ത്രിയുടെ ഉദ്ഘാടനത്തിനു ശേഷം ഡോക്ടർ വി. കെ. ആർ. വി. റാവു സൗമ്യമായ രീതിയിൽ വിഷയത്തിലേക്കു പ്രവേശിച്ചു. ശ്രദ്ധേയമായ പല നിർദ്ദേശങ്ങളും അവിടെ അവതരിപ്പിക്കപ്പെട്ടു. (തുടരും)

പുനസ്സംഘടിപ്പിച്ച എസ്. എം. എസ്. എം. ഇൻസ്റ്റിററ്യൂട്ടിൽ— കുട്ടനാട്ടു രാമകൃഷ്ണപിള്ള, ആർ. ശങ്കർ, ദാമോദരമേനോൻ





**കൗ**മാരത്തിൽ നിന്നു് യൗവനത്തിലേക്കു കാലൂന്നിയ ജെക്കാളിൽനിന്നു് ജെൻറിൽമാനായി മാറുന്ന—ആ അസ്ഥലകോലാഘട്ടം ആരുടെ ജീവിതത്തിലും ഒരു വഴിത്തിരിവാണ്. തെററിലേക്കു് തെന്നിവീഴാനെളുപ്പവുമാണപ്പോൾ. രക്ഷിതാക്കൾ ശ്രദ്ധിക്കാതിരിക്കുകയും ഇഷ്ടംപോലെ നടക്കാൻ സ്വാതന്ത്ര്യം ലഭിക്കുകയും സെററുകൂടി വഷളാവുകയും ചെയ്യുന്ന തലതിരിഞ്ഞ പോക്കിരിപ്പയ്യന്മാർ, എന്തൊക്കെ അപകടത്തിൽ ചാടിവീഴുന്നുവെന്നു് സ്വതഃസിദ്ധമായ നർമ്മബോധത്തോടെ പത്മരാജൻ ആഴത്തിൽ ചിന്തിക്കുകയും മോഹൻ അതു് അഭ്രത്തിലാവിഷ്കരിക്കുകയും ചെയ്യപ്പോൾ നമുക്കുകിട്ടിയ അപൂർവ്വദൃശ്യാനുഭവമാണ്, ശ്രേയസ് ഫിലിംസിന്റെ ആദ്യസംരംഭമായ 'ഇടവേള'. കണ്ടുരസിക്കാനും കൊണ്ടുപിടിച്ചു ചിന്തിക്കാനുമിടയുള്ള ഇത്തരം അനുഭവങ്ങൾ നമ്മുടെ കൂട്ടത്തിൽ പലരുടെ ജീവിതത്തിലും സംഭവിച്ചിട്ടുണ്ടാവാം. വലിയവർക്കും പററിയിട്ടില്ലേ, ഇങ്ങനെയുള്ള വീഴ്ചകളും വിഡ്ഢിത്തങ്ങളും അപകടങ്ങളും എത്രയെങ്കിലും? ഉണ്ടായിരിക്കണം; അതുകൊണ്ടല്ലേ, ഭാവനാസമ്പന്നനായ കവി പാടിയതു്; "അനിയന്ത്രിതമായ് ചിലപ്പൊഴീ മനമോടാത്ത കുമാർഗ്ഗമില്ലെടോ' എന്നു്.



അശോക് കുമാർ, നളിനി—ഇടവേള

# തലതിരിഞ്ഞ നാലുപയ്യന്മാർ

കോഴിക്കോടൻ

## മറക്കാത്ത കഥാപാത്രങ്ങൾ

നിത്യജീവിതത്തിൽ നാം കണ്ടുമുട്ടുന്ന പ്രത്യേകതകൾ നിറഞ്ഞ കഥാപാത്രങ്ങളെ അവരുടെ ഭാവ-സ്വഭാവപ്പൊലിമയോടും ഉൾത്തുടിപ്പോടും ശക്തിദൗർബ്ബല്യങ്ങളോടുംകൂടി അവതരിപ്പിച്ച് ജനപ്രീതി പിടിച്ചെടുക്കുന്ന മോഹൻ, പോപ്പുലർ സിനിമയുടെ ശക്തനായ വക്താവും പ്രയോക്താവുമാണ്. മരിച്ചാലും മറക്കാത്ത ചില കഥാപാത്രങ്ങളെ, അദ്ദേഹം ഇതിനകം സൃഷ്ടിച്ചുവിട്ടിട്ടുമുണ്ട്. ഇടവേളയിലെ തെറിച്ച കോളേജ് വിദ്യാർത്ഥികളായ തോമസ്, രവി, അലോഷ്യസ്, പരശുറാം എന്നിവരേയും സുന്ദരിയും തന്റേടക്കാരിയുമായ മോളുവേയും കണ്ടവർ അത്രവേഗമൊന്നും മറക്കില്ല.

എൻ. സി. സി. ക്യാമ്പിൽ പങ്കെടുക്കാതെ ആ പണവുംകൊണ്ട് ഇഷ്ടംപോലെ സ്വയം ഉല്ലസിക്കാൻ ചാടിപ്പുറപ്പെട്ട ഈ നാലു കൂട്ടാളികൾ, ഹരിതഭംഗി കലർന്ന മൂന്നാറിലെ 'ഹോട്ടൽ ബ്ളൂ മെഡോ'വിൽ എത്തിയതോടെ, അവരുടെ തനിനിറം പുറത്തുചാടുന്നു; പ്രതിപാദ്യത്തിനു് ചൂടുപിടിക്കുകയും ചെയ്യുന്നു. ഈ ബഹുവർണ്ണ സിനിമാസ്കോപ്പാരംഭിക്കുന്നതു് കോളേജ് ഹോസ്റ്റലിനോടനുബന്ധിച്ചുള്ള പള്ളിയിൽവച്ചു നടത്തിയ വിപുലമായ ക്രൈസ്തവചടങ്ങുകളോടെയാണ്. ചടങ്ങിനിടയിൽ തോമസും കൂട്ടുകാരും വീഞ്ഞു കട്ടു കുടിക്കുകയും പ്രിൻസിപ്പൽ അയാളെ കോളേജിൽനിന്നു പുറത്താക്കുകയും ചെയ്യുന്നു. പടം, ദീർഘവിപുലമായ വെള്ളിത്തിരയിലാവുമ്പോൾ വൻതോതിൽ ആളും ആർഭാടങ്ങളുമുള്ള ചിലതു് കാണിക്കണ്ടേ എന്നു കരുതിയാണ്, ഈ ആദ്യരംഗങ്ങൾ. രാജഗോപാലന്റെ ക്യാമറയ്ക്കു് കഥാപാത്രങ്ങളുടെ മുഖം കോട്ടം കൂടാതെ ആവാഹിച്ചെടുക്കാൻ പോലും കഴിഞ്ഞില്ല. തോമസിനു് കത്തുകൊടുത്തു പ്രിൻസിപ്പൽ പറഞ്ഞയയ്ക്കുകയും, കൂട്ടുകാർക്കു താക്കീതുനൽകുകയും ചെയ്യുന്നതുമുതൽ പടം ആരംഭിക്കുന്നതും ബാക്കിഭാഗം കാഴ്ചക്കാരുടെ ഭാവനയ്ക്കു് വിട്ടുകൊടുക്കുന്നതുമായിരുന്നു ബുദ്ധിയും ഔചിത്യവും. വീഞ്ഞു കുടിച്ചതു് തോമസിന്റെ ആദ്യത്തെ ശീലക്കേടായിരുന്നില്ല. ആവർത്തനവും നിഷേധവുമായിരുന്നു. അതുകൊണ്ടാണ് അപ്പനു കത്തുംകൊടുത്തു് തോമസിനെ പുറത്താക്കിയതു്. "ഒന്നാംപുള്ളിക്കു് വധശിക്ഷ, മററുള്ളവരെ വെറുതെവിട്ടു" എന്നു് പ്രിൻസിപ്പലിന്റെ വിധിയെ വിളഞ്ഞ വിത്തുകൾ കളിയാക്കി കാററിൽ പറത്താതിരുന്നില്ല.

## വഴിപിഴച്ച സന്തതികൾ

കളിയാക്കുക മാത്രമോ? അപ്പനുള്ള കത്തു്, കൂട്ടുകാരനായ രവിയും മററുള്ളവരും ചേർന്നു് പകരം മറെറാന്നു്, കുററത്തിന്റെ ഗൗരവം കുറച്ചു് ടൈപ്പ്ചെയ്തു വച്ചെങ്കിലും പ്രയോജനമുണ്ടായില്ല. ഒരു സ്ത്രീ നടത്തുന്ന കോമേഴ്സ് ഇൻസ്റ്റിററ്യൂട്ടിൽച്ചെന്നു് രവി കാണിച്ച വമ്പത്തവും, ഇതൊന്നും സാരമില്ല, അല്പം മാറി നിൽക്കുന്ന നേതാവിനെ ചൂണ്ടിക്കാട്ടി, "അങ്ങോരുടെ ചെരിപ്പിന്റെ വാർ അഴിക്കാൻപോലും ഞാൻ യോഗ്യനല്ല എന്റെ പൊന്നു ടീച്ചറേ" എന്നൊരു കാച്ചലു കാച്ചിയതും മാത്രം മിച്ചം. തോമസിന്റെ കുററം അപ്പൻ കണ്ടുപിടിക്കുകയും നല്ലപോലെ പെരുമാറുകയും ചെയ്തു. എന്നിട്ടും ചെറുക്കന്റെ തോന്ന്യാസങ്ങളും കുരുത്തക്കേടുകളും ഒന്നിനൊന്നു വർദ്ധിക്കുകയേ ചെയ്തുള്ളു. തണ്ണിയടിക്കാനും പുകവലിക്കാനും നീല ചിത്രങ്ങൾ കണ്ടുരസിക്കാനും ഈ നാലുപേരും ഒററക്കെട്ടായൊത്തു കൂടി. ഹോസ്റ്റലിൽ സ്വാമിയുടെ—പരശുറാമിന്റെ—മുറിയാണ് അതിനവർ തിരഞ്ഞെടുത്തതും. ചിരിക്കാനും ചിന്തിക്കാനും പററിയ ചില നല്ല രംഗങ്ങൾ യഥാതഥമായിത്തന്നെ ഇവയിലൂടെ ഒരുക്കപ്പെട്ടിരിക്കുന്നു. എൻ. സി. സി. പരേഡിൽ, പോക്കിരിത്തം കാണിക്കുന്നതിലും ക്യാപ്ടനെ ധിക്കരിച്ചു ശിക്ഷ വാങ്ങിക്കുന്നതിലും മുന്നിൽ നേതാവു് തോമസും ശിഷ്യൻ രവിയുംതന്നെയായിരുന്നു. പിള്ളേരെ നേർവഴിക്കുതിരിക്കാൻ രക്ഷിതാക്കൾക്കു് കഴിയുന്നില്ലെന്നതും അവർ വേണ്ടത്ര ശ്രദ്ധിക്കുന്നില്ലെന്നതും പ്രധാനമാണ്. "പട്ടിത്തൊടലു വാങ്ങി അവനെ തളച്ചിടണ"മെന്നു് തോമസിന്റെ അപ്പനും "തെളിച്ച വഴിക്കു് പോകുന്നില്ലെങ്കിൽ ഞങ്ങളു് വിടും. അത്ര തന്നെ" എന്നു് രവിയുടെ ചേട്ടനും ഒരോ ഡയലോഗു കാച്ചി ബാധ ഒഴിച്ചതുകൊണ്ടു പ്രയോജനമില്ലല്ലോ. സ്വാമിയുടേയും അലോഷ്യസ്സിന്റേയും രക്ഷിതാക്കന്മാർ നിമിഷനേരമേ രംഗത്തു വരുന്നുള്ളു. അതും പ്രിൻസിപ്പൽ വിളിപ്പിച്ചതുകൊണ്ടു.

പിള്ളേർ തണ്ണിയടിച്ചു പാപ്പിരിയാവുന്നരംഗം വേദനാകരമാണെങ്കിലും ഉഷാറാണ്. കുടിച്ചു പുറത്തിറങ്ങിയപ്പോൾ ഇഷ്ടന്മാർക്കു് കാലുറയ്ക്കുന്നില്ല. മാറിനില്ക്കാത്തതിനു് സൈക്കിളുകാരൻ ലഹളകൂട്ടിയപ്പോൾ തോമസിനു് സന്തോഷമായി. അപ്പോൾ കാണുന്നവർക്കു് മനസ്സിലാവുന്നുണ്ടു്; കൊടുത്ത കാശു മുതലായി എന്നത്രേ നേതാവിന്റെ തിരുവായ്മൊഴി. പിന്നത്തെ പ്രശ്നം മണംപോകാതെ എങ്ങനെ വീട്ടിൽ പോകുമെന്നതായിരുന്നു. അതിനായി സ്വാമിയുടെ മുറിയിൽ കാത്തിരിക്കുമ്പോൾ നേതാവിനു് ഒരേയൊരു ദുഃഖമാണുണ്ടായിരുന്നതു്. "ഒന്നു സ്വതന്ത്രമായി തണ്ണിയടിക്കാൻ എന്നാ കഴിയാ കർത്താവേ!"

## പത്തുനാളത്തെ ജോളി

ഹോട്ടൽ ബ്ളൂമെഡോവിലെത്തിയപ്പോൾ അതും അതിലപ്പുറവും അവർക്കു് കഴിഞ്ഞു. പത്തു ദിവസമാണ് എൻ. സി. സി. ക്യാമ്പ്. അത്രയും നാളുകൾ അവർക്കിവിടെ എന്തുവേണമെങ്കിലും ജോളിയടിക്കാം. ക്യാമ്പിനാണെന്നും പറഞ്ഞു് വീട്ടുകാർ കൊടുത്ത പണവുമുണ്ടു്, കൈയിൽ. നാലുപേരേയും തമ്മിലടിപ്പിക്കാൻ പാകത്തിൽ ഒരു തിലോത്തമയും വന്നുചേർന്നു അടുത്ത റൂമിൽ. അടുത്ത ദേവീക്ഷേത്രത്തിൽ തൊഴാനും ഒഴിവുകാലം കഴിക്കാനും എത്തിയതായിരുന്നു മോളുവും അവളുടെ അമ്മയും അച്ഛനും അനിയത്തിക്കുട്ടിയും. ഒന്നു രണ്ടു തവണ അച്ഛനു ഹൃദ്രോഗം ബാധിച്ചതാണ്. രവിയുടെ അച്ഛൻ മരിച്ചതും ഹാർട്ട് അററാക്കു് മൂലമായിരുന്നു. തന്നിമിത്തം, മൃദുലചിത്തനായ രവിയുമായി മോളുവിനു് ചെറിയൊരടുപ്പം തോന്നാതിരുന്നില്ല. അനുകമ്പയിലും അനുഭാവത്തിലും കവിഞ്ഞൊന്നുമായിരുന്നില്ല അതു്. തോമസിനുള്ളതാണ് അവൾ. അവനാണതിനു് അധികാരമെന്നത്രേ അവന്റെ നാട്യം. എന്നാൽ അവന്റെ നോട്ടംപോലും അവൾക്കു് വെറുപ്പുണ്ടാക്കി. തലേന്നാൾ അവരുടെ റൂമിൽനിന്നു് അലോഷ്യസ് പാടിയ മൃദുരാഗത്തിലുള്ള മധുരഗാനം താനാണ് പാടിയതെന്നു് രവിയും, രവി തട്ടിവിട്ടതറിയാതെ തോമസും അവകാശപ്പെട്ടു. "ഇനിപ്പോ; ആരാ പാടീതു് എന്നറിയാൻ നറുക്കെടുക്കേണ്ടിവരുമല്ലോ" എന്നു് എത്രയും സാമർത്ഥ്യത്തോടെ ആ വഴക്കവസാനിപ്പിക്കാൻപോലും അവൾക്കു് കഴിഞ്ഞു. രവി പുറത്തു് കാനനച്ഛായയിൽ നടന്നുകൊണ്ടു് അവളുടെ പല വിധത്തിലുള്ള ഫോട്ടോ എടുത്തു രസിച്ചു നടക്കുകയായിരുന്നു. മററു മൂന്നുപേരും ഏറെ ദൂരത്തല്ലാതെ റോന്തുചുററുന്നുണ്ടുതാനും. ഒന്നും ഒപ്പിക്കാൻ കഴിയാത്തതിൽ രവിക്കു് ഒരു വിഷമം. "കൂട്ടുകാരുടെ സമാധാനത്തിനുവേണ്ടി എല്ലാം നടന്നുവെന്നു് വേണമെങ്കിൽ പറഞ്ഞോളൂ" എന്നു പറഞ്ഞായിരുന്നു മോളു അവന്റെ വിഷമം തീർത്തതു്. അത്ര രസികത്തിയും മിടുക്കത്തിയും തന്റേടക്കാരിയുമാണവൾ. പക്ഷേ, തോമസിനും കൂട്ടുകാർക്കും ഇതൊന്നും രസി

ച്ചില്ല. ക്ഷമയററ അവർ രംഗത്തേക്ക് ഓടിയെത്തി. തോമസ് അവളെ കയറിപ്പിടിക്കാൻ ശ്രമിച്ചപ്പോഠം, കിട്ടിയതു് കരണക്കററിക്ക് ഒരു പൊട്ടപ്രഹരമായിരുന്നു. നേതാവിന്റെ സിരകളിൽ രക്തം തിളച്ചുകയറി. അവൻ അവളേയും രണ്ടു ചെകിടത്തും തുരുതുരെ തല്ലി. ഇതു് രവിക്കു സഹിച്ചില്ല. തോമസിന്റെ പുറത്തിട്ട് അവനും കൊടുത്തു ഒരുകുത്തു്. കൂടുതൽ കരുത്തനായ തോമസ് അവനെ അടിച്ചുവീഴ്ത്തി. തോമസ് മോളുവിനെ ബലാത്സംഗം ചെയ്യാനുള്ള ശ്രമമാണെന്നു കണ്ടപ്പോഠം അവൻ ആളെ കൂട്ടാനാവണം, നിലവിളിച്ചു കൊണ്ടോടി. പക്ഷേ ചെന്നുവീണതു് കരകയറാൻ കഴിയാത്ത ചളിക്കണ്ടിലായിരുന്നു. മൂന്നാറിൽ ഇങ്ങനെ വീണാലാണ്ടു പോകുന്ന ചളുപ്പുസ്ഥമുണ്ടോ ആവോ! പിന്നാലെ ഓടിയ അലോഷ്യസും വീണതിൽ. പക്ഷേ ഓടിയെത്തിയ കൂട്ടുകാർക്ക് അലോഷ്യസിനെ രക്ഷിക്കാൻ കഴിഞ്ഞു. ക്രിസ്തുമസ് ആഘോഷം പൂററും പൊടിപൊടിക്കുമ്പോഠം ഒരാഠം കുറഞ്ഞാൽ അതാരും പെട്ടെന്നറിഞ്ഞെന്നുവരില്ല. പക്ഷേ, മോളു തോമസിനോടു പറഞ്ഞു: ''ഞാൻ ആരോടും പറഞ്ഞില്ലെന്നുവച്ചു് നിങ്ങഠം രക്ഷപ്പെടുകയില്ല,'' അവഠം തുടർന്നു: ''ഇതു വഞ്ചനയാണു്. കൊലപാതകമാണു്.'' ആ വാക്കുകഠം, സ്വതേ ബാലൻസ് തകിടംമറിഞ്ഞുകൊണ്ടിരുന്ന തോമസിന്റെ മർമ്മത്തിൽ കൊണ്ടു. അവന്റെ മനസ്സിൽ, രവിയും താനും തമ്മിലുള്ള ക്ഷുട്ടുകെട്ടിലെ രംഗങ്ങഠം ഓരോന്നായി കടന്നുപോയി. അതിന്റെ അവസാനം രവി വീണുപോയ അതേ ചളിക്കണ്ടിൽ ചാടി തോമസ് ജീവിതമവസാനിപ്പിച്ചതായിരുന്നു.

## തോമസ്, രവി, മോളു

തോമസായി വേഷമിട്ട അശോകിന്റെയും രവിയുടെ റോളെടുത്ത ബാബുവിന്റെയും മോളുവായി അഭിനയിച്ച നളിനിയുടേയും ഹൃദയസ്പർശിയായ അഭിനയം ഒന്നിനൊന്നു മെച്ചപ്പെട്ടതത്രേ. നിഷ്ഠുരമായ പോക്കിരിത്തത്തിൽ, പെരുവഴിയമ്പലത്തിലൂടെ സിനിമയിലെത്തിയ അശോകൻ തിളച്ചുമറിഞ്ഞു. ബാബുവിന്റെ രവിക്ക് മുഗ്ദ്ധതത്തിലും കുട്ടിത്തത്തിലും തന്റെ റോഠം മികവുററതാക്കാൻ ഒരു ബുദ്ധിമുട്ടും ഉണ്ടായില്ല. മോളുവിന്റെ റോളിന് വൈക്കം മൂർത്തിയുടെ മകളായ നളിനി ആവശ്യമായ ചുറുചുറുക്കും തന്റേടവും നൽകി. പെൺപിള്ളേരെക്കുറിച്ച് ഈ നാലുപേരും ധരിച്ചുവച്ചതു് മുഴുവനും മണ്ടത്തരമാണെന്നു് തെളിയിച്ചുകൊടുത്തു അവഠം. രവിയുടെ തൃശ്ശൂർഭാഷയ്ക്കു് ചന്തമുണ്ടു്. പക്ഷേ, അവന്റെ അമ്മയും സഹോദരിയും ചേട്ടനും സംസാരിക്കുന്ന ഭാഷ തൃശ്ശൂർ സ്റ്റൈലിലല്ലാതെ പോയതു് പററിയില്ല. അലോഷ്യസ് ആയി അഭിനയിക്കുന്ന ദിലീപിനുവേണ്ടി കൃഷ്ണചന്ദ്രൻ പാടുക മാത്രമല്ല (മഞ്ഞുമ്മവസ്തും മല്ലികസ്തുള്ളിൽ. രചന കാവാലം; സംഗീതം എം. ബി. ശ്രീനിവാസൻ) ഡയലോഗുകളും പറയുന്നുണ്ടു്. നൂറുകണക്കിനു യുവാക്കളെ ഇൻറർവ്യൂ ചെയ്തതിനുശേഷമാണു പോൽ, ദിലീപ് തിരഞ്ഞെടുക്കപ്പെട്ടതു്. പക്ഷേ, സിനിമയിൽ പയ്യൻ അത്ര നന്നായിട്ടൊന്നുമില്ല. കുമാറിന്റെ പരശുറാം കൂടുതൽ നന്നു്. സാഹസികനാണു് പയ്യൻ, സംശയാലുവും ഭീരുവുമാണെങ്കിലും.

വലിയവരുടെ കൂട്ടത്തിൽ, വേഷം ചെറുതാണെങ്കിലും പ്രിൻസിപ്പലായി വന്ന ഫ്രാൻസിസും ഹോസ്റ്റൽ വാർഡൻ ശങ്കരാടിയും രവിയുടെ ചേച്ചിയുടെ റോളെടുത്ത ദേവിയും വെയ്റ്റർ മാധവന്റെ വേഷത്തിൽ ഇന്നസൻറും അവർ പങ്കെടുത്ത മുഹൂർത്തങ്ങഠം നന്നാക്കാൻ കാരണമാണു്. പടത്തിനു രൂപ-ഭാവ, ശില്പപരമായ ഒതുക്കം കിട്ടാൻ വെങ്കിട്ടരാമന്റെ എഡിററിങ്ങ് കുറച്ചൊന്നുമല്ല സഹായിച്ചിട്ടുള്ളതു്. ഇങ്ങനെയൊക്കെയാണെങ്കിലും ചോദിക്കാൻ തോന്നുന്നു, ഈ ചിത്രം എത്രമാത്രം ഒറിജിനലാണു്? ഇതിനെത്രത്തോളം മലയാളമണ്ണിന്റെ മണവും ഗുണവുമുണ്ടു്? ഇതൊരു കുററമററ കലാശില്പമാക്കിത്തീർക്കാൻ എന്തേ മോഹന് കഴിയാത്തതു് എന്നും മററും. തന്നെയുമല്ല, ദുഃഖകരമായ ഈ കഥയുടെ അവസാനം ഇങ്ങനെയാണോ വേണ്ടിയിരുന്നതു് എന്നും.

●

## കോട്ടയം പുഷ്പനാഥും കോട്ടയത്തെ 'മ' പ്രസിദ്ധീകരണങ്ങളും

(17-ാം പേജിൽ നിന്നും തുടർച്ച)

വൈദികന്മാരെ ഉല്പാദിപ്പിക്കുന്ന നിരവധി സെമിനാരികളുണ്ടു്. കേരളത്തിലെ വത്തിക്കാൻ ഈ കോട്ടയം ജില്ലയിലാണു്. കോട്ടയത്തെ രാഷ്ട്രീയം പള്ളിയും മതവുമായി ബന്ധപ്പെട്ടതാണു്. പ്രിയപ്പെട്ട ഔസേപ്പച്ചനെയും മാണിച്ചായനെയും കേരള രാഷ്ട്രീയത്തിലെ പ്രശ്നപുരുഷന്മാരായ ജോസഫും കെ. എം. മാണിയുമൊക്കെ ആക്കി മാററിയതിൽ പള്ളിക്കും മതത്തിനും വലിയ പങ്കുണ്ടു്. സംഘടിത മതത്തിന്റെ രാഷ്ട്രീയക്കളികഠംക്കെതിരെ കോട്ടയത്തുനിന്നിറങ്ങുന്ന പത്രങ്ങഠം ഒരക്ഷരം എതിരായി ഉരിയാടുകയില്ല. ഈ പത്രങ്ങഠം കണ്ടാൽ, കോട്ടയം ഒരു വെറും മയിലാടും കുന്നാണെന്നേ നാം ധരിക്കുകയുള്ളൂ. കോട്ടയം, ഇണക്കുരുവികഠംക്ക് കൂടുകൂട്ടാനുള്ള ഒരു ഭൂപ്രദേശമാണെന്നേ ഈ പത്രങ്ങഠം ജനങ്ങളോടു പറയാറുള്ളൂ.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മിസ്. ബി.—തൃപ്പൂണിത്തുറ

**ചോദ്യം:**

വെർജിനിററിക്ക്, ഹൈമൻ മാത്രമാണോ തെളിവ്?

**ഉത്തരം:**

'ഹൈമൻ' അഥവാ കന്യകാചർമ്മം മാത്രം പരിശോധിച്ചിട്ട് 'വെർജിനിററി' നിശ്ചയിക്കുക എപ്പോഴും എളുപ്പമല്ല; ശരിയായിരിക്കയുമില്ല. മിക്കവരിലും ലൈംഗിക ബന്ധത്തിൽ ഏർപ്പെടുന്നതുവരെ 'ഹൈമൻ'കൊണ്ടു ഭഗാശയത്തിൻെറ മുഖം മൂടിയിരിക്കും. 'ഹൈമനിൽ' ഒരു ചെറിയ സുഷിരം മാത്രമേ ഉണ്ടായിരിക്കയുള്ളു. ആദ്യമായി സംയോഗത്തിലേർപ്പെടുമ്പോൾ ഇതു പൊട്ടി നാലു ഭാഗത്തേക്കും വിടരുന്നു. ജന്മനാതന്നെ 'ഹൈമൻ' ഇല്ലാത്തവരുണ്ട്. കുട്ടിക്കാലങ്ങളിൽ പല കാരണങ്ങളാലും 'ഹൈമന്' ക്ഷതം സംഭവിക്കുന്നതും അപൂർവ്വമല്ല. ചിലരിൽ 'ഹൈമൻ' കൂടുതൽ കട്ടിയുള്ളതും 'ഇലാസ്റ്റിക്ക'മായിരിക്കുന്നതിനാൽ സംഭോഗസമയത്തു് അതു പൊട്ടുന്നില്ല; കന്യകാത്വം നശിക്കാത്ത മട്ടിൽ തുടരുന്നതാണ്. അതിനാൽ ഹൈമൻ പരിശോധിച്ചു മാത്രം കന്യകാത്വം നിശ്ചയിക്കുക എളുപ്പമല്ല; എന്നു മാത്രമല്ല പലപ്പോഴും ശരിയുമായിരിക്കയില്ല.

## മി. കെ. ജി—തിരുവനന്തപുരം.

**ചോദ്യം:**

ഫൈലേറിയാ രോഗത്തിൽ ഉപയോഗിക്കുന്ന Unicarbazan Forte എന്ന ഗുളിക ഒരുമാസത്തിൽ എത്രയെണ്ണം വീതം കഴിക്കാം. കൂടുതൽ കഴിച്ചാൽ വല്ല ദോഷവുമുണ്ടോ?

**ഉത്തരം:**

സാധാരണയായി 30-60-ഗുളികയിൽക്കൂടുതൽ കഴിക്കേണ്ടിവരില്ല. എന്നാൽ ഫൈലേറിയാ ആവർത്തിക്കാൻ സാദ്ധ്യതയുള്ള രോഗമാണ്. അതിനാൽ ഗുളിക പലപ്പോഴും വീണ്ടും കഴിക്കേണ്ടിവരും.

## മി. എം. കെ. വി.—അബുദാബി

**ചോദ്യം:**

വിദേശവാസത്തിനിടയിൽ ആറുകൊല്ലം മുമ്പാണ് കഴുത്തിൽ മുൻഭാഗത്തു് ഇടത്തോട്ടുമാറി അല്പം വീക്കം കണ്ടതു്. നാട്ടിൽ എത്തിയ അവസരത്തിൽ ഒരു ഡോക്ടറെക്കൊണ്ടു പരിശോധിപ്പിച്ചു. (എക്സ്റേ എടുത്തു നോക്കുകയുംചെയ്തു. തൈറോയ്ഡ് ഗ്രന്ഥി എൻലാർജ് ചെയ്തിട്ടുണ്ടെന്നും ഓപ്പറേഷൻ വേണ്ടിവരുമെന്നും ഡോക്ടർ പറഞ്ഞു. എന്തുകൊണ്ടോ അഞ്ചുകൊല്ലം വരെ ചികിത്സയൊന്നും ചെയ്തില്ല. പക്ഷേ, കിടക്കുമ്പോഴും മററും ശ്വാസോച്ഛ്വാസത്തിനുള്ള ബുദ്ധിമുട്ട് ഉൾപ്പെടെ അസുഖം ഒന്നു വർദ്ധിച്ചതായി തോന്നിയപ്പോൾ അഞ്ചുമാസം മുമ്പ് ചികിത്സ തുടങ്ങി. തൈറോയിഡ് ഗ്രന്ഥിക്കു പ്രവർത്തനമാന്ദ്യമുണ്ടെന്നായിരുന്നു ഈ ഡോക്ടറുടെ വിധി. അങ്ങനെ തൈറോക്സിൻ ടാബ്ലററ്സ് കഴിച്ചുതുടങ്ങി. 5 മാസംകൊണ്ടു് നല്ലപുരോഗതി തോന്നുന്നു. എത്രനാൾ ഈ മരുന്നു തുടരണം? Eltraxin, Roxin എന്നെല്ലാം അറിയപ്പെടുന്ന ഗുളികകൾ ഈ രോഗത്തിനു ഫലപ്രദമാണോ?

**ഉത്തരം:**

'തൈറോയിഡ്' ഗ്രന്ഥിയുടെ പ്രവർത്തനം വിശദമായി പഠിച്ച് ശരിയായി രോഗനിർണ്ണയം ചെയ്തു ചികിത്സിക്കാൻ വൈദഗ്ദ്ധ്യം നേടിയിട്ടുള്ള ഡോക്ടർമാരും ഉപകരണങ്ങളും ഉള്ള വിഭാഗങ്ങൾ—എല്ലാ മെഡിക്കൽ കോളേജ് ആശുപത്രികളിലും ഉണ്ട്. അവിടെ എത്തി പരിശോധനകൾ നടത്തി നിർദ്ദേശങ്ങൾ സ്വീകരിക്കേണ്ടതാണ്.

## മിസസ് സി. പി. വി.—മലപ്പുറം

**ചോദ്യം:**

ഗർഭിണിയായി മൂന്നാംമാസത്തിൽ ദുർഗ്ഗന്ധത്തോടു കൂടിയ ഡിസ്ചാർജ് ഉണ്ടായതിനെത്തുടർന്ന് ഒരു ഡോക്ടറുടെ നിർദ്ദേശപ്രകാരം Ampicillin (500) ഗുളികകൾ ദിവസം രണ്ടുവീതം 4 ദിവസം കഴിക്കുകയുണ്ടായി. കഴിക്കുന്നതിനിടയിൽ രണ്ടുതവണ ശക്തിയായി വയറുവേദനയുണ്ടായി. 6 മാസം കഴിഞ്ഞു, ഇപ്പോൾ കാര്യമായ അസുഖങ്ങളൊന്നുമില്ല. ആൻറിബയോട്ടിക്സ് ഗർഭകാലത്തു് കഴിക്കുന്നതു് പല ഡോക്ടർമാരും വിലക്കുന്നതായി അറിയുന്നു. അതു് എന്തുകൊണ്ടാണ്? ഈ മരുന്നു കഴിച്ചതുകൊണ്ട് എൻെറ ഗർഭസ്ഥശിശുവിനു വല്ല വിഷമതകളും അനുഭവപ്പെടാനിടയുണ്ടോ?

**ഉത്തരം:**

ഗർഭകാലത്തു് Ampicillin കഴിച്ചിട്ടു പ്രസവിച്ചിട്ടുള്ള വളരെപ്പേരെ കണ്ടിട്ടുണ്ട്. അതു കാരണമായി ശിശുവിന് അംഗവൈകല്യങ്ങളോ മററു തകരാറുകളോ ഉണ്ടായി കണ്ടിട്ടില്ല.

## മിസസ് പി. വി. കെ.,—വെല്ലൂർ

**ചോദ്യം:**

മൂന്നു കൊല്ലംമുമ്പ് ഞാൻ വിവാഹിതയായി. മൂന്നു മാസംമുമ്പാണ് അതു് അവസാനിച്ചതു്. പുരുഷസ്പർശം എന്നിൽ മനംപിരട്ടലുണ്ടാക്കുന്നു. ഇതിനു കാരണമെന്താണ്?

**ഉത്തരം:**

നിങ്ങൾ ഒരു മനശ്ശാസ്ത്രവിദഗ്ദ്ധനേയോ മാനസിക രോഗചികിത്സയിൽ വൈദഗ്ദ്ധ്യം നേടിയ ഡോക്ടറേയോ സമീപിച്ചു ചികിത്സ സ്വീകരിക്കണം.

Published by M. S. Sreenivasan on behalf of Laisa Publiatcions Private Ltd . Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd. KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 816622

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234